യാക്കോബായ സുറിയാനിക്കാരുടെ അവകാശക്രമത്തിനെയും

മറ്റും സംബന്ധിച്ചിട്ടുള്ള

# കാനോൻ.



THE

# SYRIAN LAW OF INHERITANCE.

BY

R. MOOTHOOKRISTNA NAIDOO

TAHSILDAR OF COTTAYAM.

Printed at the Church Mission Press, Cottayam

1870.

THE

# SYRIAN LAW OF INHERITANCE.

BY

R. MOOTHOOKRISTNA NAIDOO,

TAHSILDAR OF COTTAYAM.





---



യാക്കോബായെ സുറിയാനിക്കാരുടെ അവകാശക്രമത്തിനെയും

മററും സംബന്ധിച്ചിട്ടുള്ള

# കാനോൻ.

മലംകരയുടെ

## മാർ അത്താനാസ്യോസ മെത്രാപോലീത്താ അവർകൾ

ഇതിനെ പരിശോധിച്ചും സമ്മതിച്ചും ഇരിക്കുന്നു.

കോട്ടയം തഹശീൽദാർ മുത്തു കൃഷ്ണ നായുഡു ഉണ്ടാക്കിയ്തു.

---

Printed at the Church Mission Press, Cottayam

1870.

# PREFACE.



The want of a guide on the Syrian Law of Inheritance is greatly felt by the Syrians themselves, the law practitioners, and the public at large; and at no period perhaps has it been more felt than at the present time. The extensive facilities afforded to the professional reader by those excellent manuals on Hindu and Mahomedan Laws made respectively by T. L. Strange, Esquire, and Shadagopacharloo, have induced me to make on a similar' plan the following epitome of the general principles of the Syrian Law.

The frequent opportunities I have had of studying the Syrian manners and customs, the discussions on various important points with learned Cattanars and others, and the occasional references made to the Syriac canon, have led me to undertake this compilation in Malayalum, from a belief that it would form a somewhat useful hand book. But I regret to say, that I laboured under great disadvantage from the want of access to any public library or collection of such works as would enable me to give more authentic information to the public on the subject. Moreover, the usage and precedents of the Syrians have been allowed largely so as to invade the written law; or in other words personal convenience has often been taken as Law, because the only existing law-book is the Syriac Canon, which, though it contains a vast quantity of miscellaneous matters on religion, marriage, &c, hides its precepts in an unknown tongue so as to render them accessible to but few.

I hope, however, I shall be able to get more materials hereafter, which will serve to enlarge the work, should a second edition be ever called for.

I gladly take this opportunity of expressing my thankfulness to the Most Reverend Mar Athanasius, the Syrian Metropolitan, for correcting and revising the manuscript and approving of its general usefulness, as well as to the Revd. Henry Baker, the Senior Missionary of the Church Missionary Society, who is known as a true friend of the Syrians and well acquainted with their manners and customs, and who, after a careful perusal of the manuscript, kindly took the trouble of forwarding it to the Metropolitan and suggested to me its early publication; my best acknowledgements are also due to the Right Revd. Mar Coorilose for kindly sending me the Syriac Canon, and to his brother, Mr. M. Gabriel, for translating several parts of it to me.



R. M. N.

Cottayam,

24th. March, 1870.

Cottayam, 7th March, 1870.

To

R. MOOTHOOKRISHNA NAIDOO, ESQRE.

Tahsildar of Cottayam.

Sir,

I have received your letter and its accompaniment, a manuscript on the Syrian Law of Inheritance, drawn up by you from various sources.

It is very gratifying to me that such useful an idea has occurred to you.

I have carefully looked into the manuscript and have corrected and revised some of those obsolete laws, chiefly in matters connected with marriage and affiliation, as well as those parts which were irrelevant and inapplicable to the Syrians of Malabar.

I have no doubt that this compilation will prove a useful guide to the public and to the Courts of Judicature in general in the disposal of cases connected with the Syrian Law of Inheritance.

This work may be enlarged and more matters may be added in a subsequent edition if it be deemed necessary.

I have the honor to be,
Yours very faithfully.

(Signed) ATHANASIUS MALABAR.
Metropolitan.

To

THE TAHSILDAR,

Cottayam.

Sir,

I think your attempt to collect the laws of the Syrian Christians into one vol: and get the approval of the Church and Metran of the Syrians most laudable. To make the book more complete, if you can also get some of the court decisions to the same purport, and show their agreement or some declarations from the judges of the Suder to the same effect you will have a complete and authoritative law-book on the subject. Wishing you every success,

I am,

Yours faithfully,

(Signed) HENRY BAKER

March 1st.

I return your M.S.S. with many thanks for its perusal.

## മലങ്കരെയുള്ള യാക്കോബായെ സുറിയാനിക്കാരുടെ വിവാഹവും അവകാശവും സംബന്ധിച്ചുള്ള

# കാനോൻ ചട്ടങ്ങൾ



൧ാമത്. യാക്കോബായെ സുറിയാനിക്കാരു തങ്ങളുടെ മാൎഗ്ഗമൎയ്യാദപ്രകാരം വിവാഹം ചെയ്തു അതിലുള്ള മക്കൾക്കു തങ്ങളുടെ സ്വത്തുക്കൾ അവകാശപ്പെടുത്തി കൊടുക്കുന്നു. മാൎഗ്ഗ വിരോധമായി ജനിക്കപ്പെടുന്ന മക്കൾക്കു യാതൊരു അവകാശവുമില്ലാ. മാൎഗ്ഗ വിരോധി സഭയിൽ കൂടി വരുന്നതിനും പന്തിഭോജനങ്ങളിൽ ഇരിക്കുന്നതിനും മത സംബന്ധമുള്ള കൎമ്മങ്ങളിൽ ഉൾപ്പെടുന്നതിനും അനുവദിക്കപ്പെട്ടിരിക്കുന്നില്ലാ. ഒരു അന്യനെന്നപോലെ അവനെ വിചാരിക്കുന്നു.

൨. ആദാമിനു ഹാവായെന്ന ഒരു ഭാൎയ്യയെ ദൈവം കൊടുത്തു. അതു മൂലമായി സുറിയാനിക്കാർ ഒരു പുരുഷനു ഒരു സ്ത്രീയെയും ഒരു സ്ത്രീക്കു ഒരു പുരുഷനെയും മാത്രം വിവാഹത്തിനു അനുവദിക്കപ്പെട്ടിരിക്കുന്നു.

൩. വിവാഹം ചെയ്യപ്പെടുവാനുള്ള പുരുഷനും സ്ത്രീയും കന്യകകളായിരിക്കുന്ന സമയം അവരുടെ മാതാപിതാക്കന്മാരു മുതലായ അടുത്തവർ ചട്ടംപോലെ അവരെ വിവാഹം ചെയ്യിപ്പിക്കണം.

൪. ഒരു പുരുഷന്റെ പുത്രന്മാരും പുത്രിമാരും ഉള്ള പക്ഷം പുത്രന്മാർ പിതാവിന്റെ ഭവനാവകാശികളും പുത്രിമാർ സ്ത്രീധന അവകാശികളുമാകുന്നു. ഇപ്രകാരം സ്ത്രീധനാവകാശികളായി തീരുന്ന പുത്രിമാർ തറവാട്ടാലുള്ള കടത്തിനു ഉത്തരവാദികളല്ലാ. അതെന്തെന്നാൽ സ്ത്രീ അവളുടെ ഭൎത്താവിനോടു കൂടെ അന്യഭവനത്തിൽ അവൾ അവകാശമനുഭവിക്കുന്നതുകൊണ്ടാകുന്നു.

൫. പുത്രന്മാരുടെ ഇടയിൽ പുത്രിമാരുടെ അവകാശക്രമം പുത്ര

ന്മാരുടെ അവകാശ വീതത്തിൽ പാതിയോടു തുല്യമായ ഒരു വീതം പു ത്രിമാൎക്കു അവകാശമായിരിക്കേണ്ടതാകുന്നു.

൬. മാതാപിതാക്കന്മാരുടെ സ്വത്തുക്കൾ ആണ്മക്കൾക്കു ഒന്നുപോ ലെ അവകാശമാകുന്നു. എങ്കിലും മാതാപിതാക്കൾ ജീവനോടിരിക്കു മ്പോൾ തങ്ങളുടെ സ്വത്തുക്കൾ മക്കൾക്കു വീതിച്ചുകൊടുക്കുന്നുവെങ്കിൽ തക്ക ന്യായത്തോടു കൂടെ കൂടുതൽ കുറവായി വീതിപ്പാൻ അവൎക്കു അ ധികാരമുണ്ടു.

൭. മാതാപിതാക്കളിൽ ഒരാൾ മാത്രം ജീവിച്ചിരുന്നാലും മേല ത്തെ വകുപ്പിൽ വിപരിക്കപ്പെട്ടിരിക്കുന്നപ്രകാരം ഏറക്കുറവായി പകു തി ചെയ്വാൻ ജീവനോടിരിക്കുന്ന ആളിനു ന്യായമുണ്ടു.

൮. മാതാപിതാക്കൾ കഴിഞ്ഞ ശേഷം മാത്രം മക്കൾ തമ്മിൽ പ കുതിക്കു ഇടയായാൽ സ്വത്തുക്കൾ മക്കളുടെ ഇടയിൽ ശരിയായി വീ തിപ്പാനല്ലാതെ ഏറക്കുറവായി വീതിക്കുന്നതിനു അവൎക്കു അധികാരമി ല്ലാ. എന്നാൽ കുഡുംബരക്ഷയ്ക്കും ശേഷക്രിയകൾക്കുമായി ഒരു വിതം ഇവരിൽ തറവാട്ടിൽ പാൎക്കുന്ന ആൾ മുഖാന്തിരം ഏല്പിച്ചു കൊടുക്കു ന്നതു ഒരു സംസ്ഥാനങ്ങളിലെ സുറിയാനിക്കാരിൽ സാധാരണവുമാ കുന്നു.

൯. ഒരുവൻ ദേഹണ്ണത്താൽ തനിതു സമ്പാദ്യമുണ്ടാക്കുകയും ഒരാ ൾക്കു കടമുണ്ടാകയും ഒരാൾ ദേഹണ്ണത്തിനു പാടില്ലാത്തവനായി തീരു കയും അതുവരെ പകുതി നടക്കാതെ ഇരിക്കയും ചെയ്വാൽ പകുതി സ മയം അന്നുവരെയുള്ളു ധനവും കടവും സഹോദരന്മാർ ഒന്നുപോലെ വീതിക്കുകയും പിതാവു മരിക്കുമ്പോൾ ഗൎഭിണിയായിരുന്ന മാതാവു പ്രസവിക്കുന്നതു ആൺകുട്ടി ആണെങ്കിൽ സഹോദരന്മാരോടു കൂടെ ശരിയായ അവകാശവും പെൺ കുട്ടി എങ്കിൽ ൫ാം വകുപ്പിൽ വി പരിക്കപ്പെട്ടിരിക്കുന്ന സ്ത്രീധനാവകാശവും കൊടുപ്പാനും സഹോദര ന്മാൎക്കു ന്യായമാകുന്നു.

൰. പകുതിക്കു മുൻപിൽ ഒരവകാശി പൊതുവിലെ വസ്തുക്ക ളിൽനിന്നു ഉണ്ടാകുന്ന ആദായങ്ങൾ അധികം അനുഭവിച്ചു പോയ തു പകുതി സമയം തിരികെ കൊടുപ്പാൻ ഇടയില്ലാ. ഒരാൾ വസ്തുക്കൾ കെടുമതികൾ ചെയ്തിരുന്നാൽ ആയ്തു അവന്റെ വീതത്തിൽ വക വെക്കേണ്ടതാകുന്നു.

൰൧. ഒരുവൻ പകുതിക്കു മുൻപെ കുഡുംബത്തിൽനിന്നു യാതൊ ന്നും എടുക്കാതെ ദൂരസ്ഥനൊ സമീപസ്ഥനൊ ആയി പാൎത്തു സമ്പാദി

ക്കുന്ന മുതൽ തറവാട്ടു മുതലിനോടു ചേൎത്തു പകുതി ചെയ്യേണ്ടതല്ലാ എന്നാൽ അവൻ കടം സമ്പാദിക്കുന്നു എങ്കിൽ അവന്റെ വീതത്തിൽനിന്നു തന്നെ വീട്ടേണ്ടതാകുന്നു.

൰൨. ഒരുവൻ തറവാട്ടു മുതൽ കൊണ്ടു പെരുമാറീട്ടിൽ വച്ചു അവന്നു ധനമോ കടമോ ഉണ്ടായാൽ ആയ്തു തറവാട്ടു മുതലിനോടു ചേൎത്തു പകുതി ചെയ്യാനുള്ളതാകുന്നു.

൰൩. ഒരുവൻ മെത്രാൻ മുതലായുള്ള മേല്പട്ടസ്ഥാനത്തിനു പോകുന്ന സമയം തറവാട്ടവകാശം ചോദിക്കുന്നു എങ്കിൽ ആയാളിനു ചെല്ലുവാനുള്ള വീതം കടം ഉണ്ടെങ്കിൽ അതിനുള്ള അംശം നീക്കിശേഷം കൊടുക്കേണ്ടതാകുന്നു. പിന്നെ ആ തറവാട്ടിൽ ഉണ്ടാകുന്ന ധനത്തിനും കടത്തിനും ആയാൾ ബാദ്ധ്യനല്ലാ. ആയാളിന്റെ മേല്പട്ടസ്ഥാനം സിദ്ധിച്ച നാൾ മുതൽക്കുള്ള സമ്പാദ്യങ്ങൾക്കു തറവാട്ടിലുള്ളവൎക്കും അവകാശമില്ലാ. മേല്പട്ടസ്ഥാനം സിദ്ധിക്കുന്നതിനു മുൻപോ, പിൻപോ എപ്പോൾ എങ്കിലും ആയാൾ ആവശ്യപ്പെടുന്ന സമയം മേൽപ്രകാരം വീതം കൊടുക്കേണ്ടതാകുന്നു.

൰൪. ഒരു മേല്പട്ടക്കാരൻ സ്വന്ത മുതലിൽനിന്നും എടുത്തു തറവാട്ടിൽ സമ്പാദ്യമുണ്ടാക്കിയാൽ ആ മുതലിനു ശരിയിട്ടു തറവാട്ടിൽനിന്നും തിരികെ എടുപ്പാൻ ന്യായമുണ്ടു. ആയ്തു പകുതിക്കു മുൻപും പിൻപും ആയിരുന്നാലും ശരിയായി തിരികെ എടുക്കേണ്ടതാകുന്നു.

൰൫. കത്തനാരു മുതൽ കീഴ്പോട്ടുള്ള സ്ഥാനം ഏല്ക്കുന്ന ആളുകൾ തങ്ങളുടെ മാതാപിതാക്കന്മാരുടെ കടത്തിനും ധനത്തിനും എല്ലായ്പ്പോഴും ബാദ്ധ്യസ്ഥന്മാരാകുന്നു.

൰൬. പുത്രന്മാരില്ലാത്ത പക്ഷം പുത്രിമാരു തന്നെ തങ്ങളുടെ മാതാപിതാക്കന്മാരുടെ സ്വത്തുക്കൾക്കു പൂൎണ്ണ അവകാശികളാകുന്നതു.

൰൭. മാതാപിതാക്കൾക്കു പുത്രന്മാരില്ലാതെയും പുത്രിമാർ മാത്രം ഉണ്ടായിരിക്കയും ചെയ്താൽ പുത്രിമാരിൽ ഒരുത്തിയെ വിവാഹം ചെയ്യിച്ചു അവകാശ കുറിയും കൊടുത്തു ഭവനാവകാശിയാക്കി പാൎപ്പിക്കുന്നതിനും ശേഷം പുത്രിമാൎക്കു ചെല്ലുവാനുള്ള അവകാശം കൊടുത്തു കെട്ടിച്ചയക്കുന്നതിനും അധികാരമുണ്ടു.

൰൮. മാതാപിതാക്കൾ ജീവനോടിരിക്കുന്ന സമയം പുത്രിമാരിൽ ഒരുത്തിയെയും മേൽ വകുപ്പിൻ പ്രകാരം അവകാശപ്പെടുത്തിട്ടില്ലായെങ്കിൽ പുത്രിമാർ എല്ലാവരും തറവാട്ടു മുതലിന്മേൽ ഒന്നുപോലെ അവകാശപ്പെടുന്നു.

൧൯. അവകാശകറി ലഭിച്ചവൾ സന്തതിയില്ലാതെ മരിച്ചുപോകുന്ന പക്ഷം സ്ത്രീധനം കൊടുത്തു കെട്ടിച്ചയച്ച മറെറാരു പുത്രിയെ എടുത്തു അവകാശപ്പെടുത്തുന്നതിനു മാതാപിതാക്കൾക്ക ന്യായമുണ്ട.

൨൦. പുത്രന്മാരും പുത്രിമാരും ഇല്ലാത്ത മാതാപിതാക്കൾക്ക ജ്യേഷ്ഠാനുജന്മാരുടെയോ മററുള്ള സംബന്ധികളുടെയോ മക്കളെ അവകാശപ്പെടുത്തുകയോ വസ്തു വീതിച്ചുകൊടുക്കുകയോ ചെയ്യുന്നതിനും അധികാരമുണ്ട.

൨൧. മക്കളും അടുത്ത അവകാശികളും ഇല്ലാത്ത മാതാപിതാക്കൾക്ക ൨൦മതു വകുപ്പിൽ വിപരിച്ചിരിക്കുന്ന പ്രകാരം ഏഴു തലമുറവരയും തങ്ങളുടെ സ്വത്തുക്കളിന്മേൽ അവകാശിയെ നിൎത്തുന്നതിനും സന്താനനിലയ്ക്കു ദത്തു വെക്കുന്നതിനും വീതിച്ചുകൊടുക്കുന്നതിനും മാതാപിതാക്കൾക്ക അധികാരമുണ്ട.

൨൨. തങ്ങളുടെ സ്വത്തുക്കളിന്മേൽ അവകാശിയെ നിയമിക്കുന്നതിന്നിടവരാതെയും അടുത്ത അവകാശികളില്ലാതെയും മരിച്ചുപോകുന്നവരുടെ സ്വത്തുക്കൾ മുഴുവൻ പള്ളിക്കു ചേരേണ്ടതാകുന്നു.

൨൩. ഏഴുമറിവിന്റെയോ തലമുറയുടെയോ വിവരം. ഒന്നു. സഹോദരന്മാരും അവരുടെ സന്തതികളും. രണ്ടു. സഹോദരിമാരും അവരുടെ സന്തതികളും. മൂന്നു. പിതൃവഴി ചിററപ്പൻ പേരപ്പന്മാരും അവരുടെ സന്തതികളും നാലു. അവരുടെ സഹോദരിമാരുടെ മക്കൾ വഴിക്കാരും. അഞ്ചു. മുത്തപ്പന്റെ സഹോദരന്മാരുടെ മക്കൾ വഴിക്കാരും. ആറു. മുത്തപ്പന്റെ സഹോദരിമാരുടെ മക്കൾ വഴിക്കാരും. ഏഴു. മുത്തപ്പന്റെ അപ്പന്റെ സഹോദരന്മാരുടെ മക്കൾ വഴിക്കാരും. ഇങ്ങനെ ഏഴുതലമുറ പിതൃവഴിയിലും അപ്രകാരം തന്നെ മാതൃവഴിയിലും സംബന്ധം പ്രമാണിച്ചുവരുന്നു. എങ്കിലും പെൺവഴി അഞ്ചു മറിവുവരെ പ്രമാണിക്കുന്ന ന്യായവുമുണ്ട.

൨൪. പിതൃവഴി മാതൃവഴി ഇവ രണ്ടു വഴികളിൽ പിതൃവഴിയിലുള്ള സമ്പാദ്യങ്ങൾക്ക പിതൃവഴിക്കാരു തന്നെ നേർ അവകാശികളാകുന്നു.

൨൫. ആൺവഴിയും പെൺവഴിയും ഏഴേഴു തലമുറവരെ തമ്മിൽ സംബന്ധമുള്ളതാകയാൽ ആ തലമുറകളിലുള്ളവർ തമ്മിൽ വിവാഹം ചെയ്തുകൂടായെന്നു ചട്ടമാകുന്നു. എങ്കിലും പെൺവഴി അഞ്ചാം തലമുറക്കാരു തമ്മിൽ വിവാഹം ചെയ്തു വരുന്നുണ്ട. ഇപ്രകാരം വിവാഹം കഴിക്കപ്പെടുന്നവർ തമ്മിലുള്ള അവകാശവും സംബന്ധവും പിരിഞ്ഞിരിക്കുന്നു.

൧൬. സന്തതിയില്ലാത്ത മാതാപിതാക്കൾക്ക ഏഴുതലമുറവരെ ഉള്ള സംബന്ധികളിൽ ഒരാളെ തങ്ങളുടെ പത്രികയോട്ട കൂടെ സ്വത്തുക്കളിന്മേൽ പ്രത്യേകിച്ച അവകാശപ്പെടുത്തുകയോ ദത്തു വെക്കയൊ ചെയ്യുന്നതിന്ന ന്യായമുണ്ടു. ഇപ്രകാരം നിയമിക്കപ്പെടുന്നവർ ധനത്തിന്നും കടത്തിന്നും ഉത്തരവാദികളാകുന്നു. ഉടമക്കാരുടെ പിതാസംബന്ധവഴികളിലുള്ളവരെ സാധാരണമായി അവകാശപ്പെടുത്തുകയും ചെയ്യുന്നു.

൧൭. അവകാശ പത്രിക സ്വജാതിയിൽ നാലാളെയും പട്ടക്കാരിൽ ഒന്നൊ രണ്ടൊ പേരെയും കൂടെ സാക്ഷി നിൎത്തി എഴുതികൊടുപ്പാനുള്ളതാകുന്നു.

൧൮. സന്താനമില്ലാത്ത മുതൽ ഉടമക്കാൎക്ക തങ്ങളുടെ മുതൽ പള്ളി വകയ്ക്കൊ ധൎമ്മ വകയ്ക്കൊ കൊടുക്കുന്നതിന്ന മനസ്സായാൽ അവകാശികൾ വിരോധപ്പെട്ടു കൂടാ. എന്നാൽ സന്തതിയുള്ള പക്ഷം തന്റെ മുതലിൽ നിയമിക്കപ്പെടുന്ന അംശം മാത്രമെ മേലെഴുതിയ വകകൾക്ക നിയമിച്ച പത്രിക എഴുതുന്നതിന്ന ന്യായമുള്ളു.

൧൯. മക്കളുള്ളവർ തന്റെ മക്കളിൽ ഏതാനും പേൎക്ക അവകാശം കൊടുക്കയും ഏതാനും പേൎക്ക കൊടുക്കാതെ ഇരിക്കയും ചെയ്യുന്നതിന്ന ന്യായമില്ലാ.

൨൦. പുത്രന്മാരും പുത്രിമാരും ഉണ്ടായി പുത്രിമാരെ സ്ത്രീധനം മുതലായ്ത കൊടുത്തു കെട്ടിച്ചയെക്കയും പുത്രന്മാൎക്ക ഭാഗം ചെയ്തുകൊടുക്കയും ചെയ്തതിൽ പിന്നെ സന്തതികൾ ഇല്ലാതെ മേലെഴുതിയ അവകാശികളായ മക്കൾ മരിക്കയും ചെയ്താൽ പുത്രിമാരും അവരുടെ സന്തതികളും തന്നെ അവകാശികളായി തീരുന്നു.

൨൧. മക്കളുള്ള വിധവ അവളുടെ ഭൎത്താവിന്റെ മുതലിന്ന മക്കളോട്ട കൂടെ അവകാശിയാകുന്നു. മക്കൾ പ്രാപ്തന്മാരാകുന്നതുവരെ തറവാട്ടു മുതലിന്മേൽ ആവശ്യംപോലെ കൎത്തവ്യവും ചെയ്യാം.

൨൨. മക്കളില്ലാത്ത വിധവ രണ്ടാമതും വിവാഹം ചെയ്യപ്പെടുന്നില്ലാ എങ്കിൽ മരണം വരെ ഭൎത്താവിന്റെ മുതലിൽനിന്ന ഉപജീവിക്കേണ്ടതാകുന്നു. എന്നാൽ സ്ത്രീധനം മുതലായ അവളുടെ സ്വന്തമുതൽ മരണപൎയ്യന്തം അവളുടെ ആധീനത്തിലും ആകുന്നു.

൨൩. സന്തതിയില്ലാതെയും രണ്ടാമതു വിവാഹം ചെയ്യപ്പെടാതെയും പാൎക്കുന്ന വിധവ മരണ പൎയ്യന്തം ഭൎത്താവിന്റെ മുതൽ അനുഭവിച്ചു ഉപജീവിക്കുന്നതിന്ന ന്യായമുണ്ടു. എന്നാൽ ന്യായ രഹിതമായി കെട്ടുമതി ചെയ്തുകൂടാ. എങ്കിലും വിധവ ൧൮ വയസ്സിൽ

അധികമുള്ളവരും ഭർത്താവിന്റെ മുതലിന്നു വേറെ അവകാശികളില്ലാതെയും ഇരുന്നാൽ അവരുടെ മനസ്സുപോലെ നടത്തുന്നതിന്നു ന്യായമുണ്ട.

൨൪. തന്റെ ഭർത്താവോടു കൂടെ ഏറിയനാൾ ജീവിച്ചു ഇരുപേരുടെയും അദ്ധ്വാനത്താലും ഉപജീവിക്കയും തറവാട്ടിൽനിന്നും ലഭിക്കപ്പെട്ട മുതലിന്മേൽ കൎത്തവ്യം ചെയ്കയും ചെയ്തു വന്ന വിധവ രണ്ടാം വിവാഹത്തെ ഇച്ഛിക്കുന്നു എങ്കിൽ അവരുടെ സ്ത്രീധനവും ഭർത്താവിന്റെ സമ്പാദ്യത്തിൽ എട്ടിൽ ഒരംശവും അവൾക്കു കൊടുക്കേണ്ടതാകുന്നു. എന്നാൽ ഒന്നാം വിവാഹത്തിൽ മക്കളുള്ള പക്ഷം മേൽ പറയപ്പെട്ടവ ഒന്നും അവൾക്കു ലഭിക്കുന്നതുമല്ല; എന്തുകൊണ്ടെന്നാൽ അവരുടെ ഒന്നാം വിവാഹത്തിലെ മക്കൾ തന്നെ അവരുടെ സ്വത്തിന്നു അവകാശികളായി തീരുന്നതുകൊണ്ടാകുന്നു.

൨൫. വിവാഹത്തിന്നു പിൻപു ൧൪ വയസ്സിൽ താഴെയോ പ്രസവിക്കാതെയോ സ്ത്രീ മരിക്കുന്നുവെങ്കിൽ അവരുടെ സ്ത്രീധനം നാലിൽ ഒരംശം നീക്കി തിരികെ കൊടുക്കേണ്ടതാകുന്നു. എന്നാൽ മക്കളുള്ള സ്ത്രീ അവരുടെ മക്കളോടു കൂടെ അനേക നാൾ ജീവിച്ചു പിറകു മരിച്ചുപോകയും ക്രമേണ അവരുടെ സന്തതിയും നിർമ്മൂലപ്പെടുകയും ചെയ്യുന്നുവെങ്കിൽ സ്ത്രീധനം അവകാശികൾക്കു തിരികെ കൊടുക്കുന്നതിന്നു ന്യായമില്ല.

൨൬. വിവാഹം ചെയ്യപ്പെട്ട സ്ത്രീ പ്രസവത്തിന്നു മുൻപോ പിൻപോ ഏതൊരു സമയമെങ്കിലും ഭർത്താവിനെ വെടിഞ്ഞു പ്രസിദ്ധപ്പെട്ട വ്യഭിചാരിണിയായി തീർന്നു ഉപേക്ഷിക്കപ്പെട്ടു അന്യമതത്തിൽ ചേരുന്ന പക്ഷം അവരുടെ സ്ത്രീധനവും തിരികെ കൊടുക്കേണ്ടതല്ല.

൨൭. വിവാഹം ചെയ്യപ്പെട്ട സ്ത്രീ ഭർത്താവിനോടു കൂടെ പാൎത്തു വൃദ്ധത ഭവിച്ചു മക്കളില്ലാതെ മരിച്ചു പോകുന്നു എങ്കിലും അവരുടെ സ്ത്രീധനവും തിരികെ കൊടുക്കേണ്ടതല്ല.

൨൮. പകുതിക്കു മുൻപു ഒരു സഹോദരൻ മരിക്കയും അവന്റെ മക്കൾ കുട്ടികളോ ഭാൎയ്യ ഗൎഭിണിയോ ആയിരിക്കയും ചെയ്താൽ മരിച്ച സഹോദരന്റെ അവകാശം ഭാൎയ്യ മുഖാന്തിരം ഏല്പിച്ചുകൊടുപ്പാനുള്ളതാകുന്നു. അവൾക്കു സന്തതി ഇല്ലാതെയും രണ്ടാം വിവാഹത്തെ ഇച്ഛിക്കാതെയും ഇരിക്കുന്ന പക്ഷം ഭർത്താവിന്റെ അവകാശം മുഴുവനും അവരുടെ കാലം വരെ അവൾ അനുഭവിക്കേണ്ടതാകുന്നു.

൨൯. ഒരു പുരുഷനോ ഒരു സ്ത്രീയോ രണ്ടാമതു വിവാഹം ചെ

ള്ളനമെന്നു ഉണ്ടാകുന്ന ഇച്ഛ ക്ഷമെക്കു അടുത്തതെന്നും. മൂന്നാം വിവാഹം പട്ടവിരോധമെന്നും. നാലാം വിവാഹം മൃഗസ്വഭാവമെന്നും. ചട്ടപ്പെടുത്തിയിരിക്കുന്നു, എങ്കിലും ഇച്ഛ അടക്കമില്ലാത്ത പുരുഷനും സ്ത്രീക്കും വിവാഹം ഏതൊരു സമയവും ദൈവം വിരോധിച്ചിട്ടില്ലാ.

൨൦. രണ്ടു മുതൽ മേല്പോട്ടുള്ള വിവാഹങ്ങൾ ഒന്നാമത്തതിൽ കുറഞ്ഞ കൎമ്മങ്ങളോടും അലങ്കാരങ്ങളും സന്തോഷവിരുന്നുകളും ചുരുക്കിയും കഴിച്ചുവരുന്നു. നോമ്പു നീക്കിയുള്ള ഏതൊരു ദിവസങ്ങളിലും വിവാഹം അനുവദിക്കപ്പെട്ടുമിരിക്കുന്നു.

൨൧. വിവാഹ മുറകൾ പുരുഷനേക്കാൾ പ്രായം കുറഞ്ഞ സ്ത്രീയെയും ഋതുകാലം അവസാനിച്ചിട്ടില്ലാത്ത സ്ത്രീയെയും വിവാഹം ചെയ്യാൻ ന്യായം. പുരുഷനും സ്ത്രീയും തമ്മിൽ ഏഴു വയസ്സിനു മേൽ പ്രായം അതിക്രമിച്ചിരിക്കുന്നതും ന്യായമല്ലാ.

൨൨. സഹോദരന്മാരും സഹോദരിമാരും ഉള്ളപ്പോൾ മൂത്ത സഹോദരന്റെ മുമ്പെ ഇളയ സഹോദരിയെ വിവാഹം കഴിപ്പിക്കാം. എങ്കിലും തക്ക ഹേതുക്കളാൽ അല്ലാതെ മൂത്ത സഹോദരനു മുമ്പിൽ ഇളയ സഹോദരനെയും മൂത്ത സഹോദരിക്കു മുമ്പിൽ ഇളയ സഹോദരിയെയും വിവാഹം കഴിപ്പിക്ക മൎയ്യാദയില്ലാ. രോഗം സന്ന്യാസം മുതലായ തക്ക ഹേതുക്കളാൽ മേലെഴുതിയ തടസ്സം നീങ്ങപ്പെടുന്നു.

൨൩. സഹോദര സഹോദരിമാരിൽ ഒന്നോ രണ്ടോ പേരിലധികം ഒന്നിച്ചു വിവാഹം കഴിക്ക മൎയ്യാദയില്ലാ.

൨൪. തറവാട്ടു മുതൽ ഭാഗം ചെയ്യുന്ന സമയം മാതാപിതാക്കൾക്കു വിശേഷാൽ വീതം വേണ്ടാ മരണപൎയ്യന്തം തറവാട്ടിലുള്ള സകല സ്വത്തുക്കൾ മേലും അവർ തന്നെ പൂൎണ്ണ അധികാരികളാകുന്നു. പകുതിക്കു പിൻപും എല്ലാ ഭാഗങ്ങളിൽനിന്നും എടുത്തു തൃപ്തിപോലെ ചിലവു കഴിയാം. എങ്കിലും മാതാപിതാക്കളും വീതക്കാരും തമ്മിൽ യോജിക്കാതെ അന്യനു വില്ക്കപ്പെട്ടുകൂടാ.

൨൫. സഹോദരന്മാരു തമ്മിൽ ഭാഗം ചെയ്യുന്ന സമയം വിവാഹം കഴിക്കപ്പെടാത്ത സഹോദരികളുണ്ടെങ്കിൽ അവൎക്കുള്ള ന്യായം പകുതി കുറിയിൽ വെളിപ്പെടുത്തുകയോ അഞ്ചാമത്തു വകുപ്പിൽ വിവരിച്ചിരിക്കുന്ന പ്രകാരം അവൎക്കു ചെല്ലുവാനുള്ള വീതം പ്രത്യേകിച്ചു പൊതുവിൽ സൂക്ഷിക്കയോ ചെയ്യേണ്ടതല്ലാതെ കന്യകയുടെ കൈവശം ഏല്പിക്കപ്പെടേണ്ടതല്ലാ. എന്നാൽ വല്ല ഹേതുവാലും വിവാഹത്തിൽനിന്നു അവൾ മുടങ്ങപ്പെടുന്ന പക്ഷം മരണപൎയ്യന്തം തറവാട്ടു

മുതലിൽനിന്നും അവരുടെ ഉപജീവനം മാത്രം വേണ്ടിയിരിക്കുന്നു.

൰൬. വിവാഹം ചെയ്യപ്പെടാത്ത സ്ത്രീകളും അദ്ധ്വാനത്താൽ ഉണ്ടാകുന്ന സമ്പാദ്യം അവരുടെ സ്വന്ത കൎത്തവ്യത്തിൻ കീഴാകുന്നു. അവർ ആൎക്ക് നിയമിക്കുന്നുവോ അവ അവൎക്കുള്ളതാകുന്നു. ഒരുത്തൎക്കും നിയമിക്കുന്നതിന്നിടവരാതെ മരിച്ചുപോകുന്ന പക്ഷം അവരുടെ സഹോദര സഹോദരിമാൎക്ക് മുറ പോലെ വീതിക്കപ്പെടേണ്ടതാകുന്നു. അവരില്ലെങ്കിൽ ഇരുപത്തു മൂന്നാമത്തു വകുപ്പിൽ വിപരിച്ചിരിക്കുന്ന പ്രകാരമുള്ള തലമുറക്കാരിൽ അടുത്തവൎക്ക് ക്രമമായി ചേരേണ്ടതാകുന്നു.

൰൭. സഹോദരന്മാരു തമ്മിൽ പകുതി ചെയ്തു പിമ്പു തങ്ങളുടെ വീതത്തിലുള്ള വസ്തുക്കൾ വില്ക്കയോ മററൊ ചെയ്യുന്നതിന്നു അവൎക്ക് പൂൎണ്ണ അധികാരമുണ്ട്.

൰൮. ഇളകുന്നതൊ ഇളകാത്തതൊ ആയ മുതൽ സ്ത്രീധനമായി ലഭിക്കപ്പെട്ടിട്ടുള്ളവൾക്ക ഭൎത്താവിന്റെയും മക്കളുടെയും സമ്മതം കൂടാതെ വിററു കളയുന്നതിന്നു അവൾക്കും അവരുടെ സമ്മതം കൂടാതെ ഇവൎക്കും ന്യായമില്ല. സ്ത്രീധനം വക മുതൽ മാതാവും പിതാവും ജീവനോടിരിക്കുമ്പോൾ മക്കൾക്ക ഭാഗം ചെയ്തു കൊടുക്കേണ്ടതായിവന്നാൽ ആ വക മുതൽ മാതാവിന്റെ സമ്മതത്തോടു കൂടി വീതിച്ചു കൊടുപ്പാനുള്ളതാകുന്നു. പിതാവ മരിക്കയും മാതാവ ജീവനോടിരിക്കയും ചെയ്താൽ മാതാവിന്റെ സമ്മതത്തോടു കൂടി ചെയ്വാനുള്ളതാകുന്നു.

൰൯. ഒരു സ്ത്രീയുടെ സ്ത്രീധനം മുതലായതിന്നു പുത്രന്മാരും അവരില്ലാത്ത പക്ഷം പുത്രിമാരും അവകാശികളാകുന്നു. ഒരുത്തൻ തന്റെ പുത്രിയെ തനിക്കു ഭവനാവകാശിയാക്കിയ പിറകു ഒന്നൊ അധികമൊ ആണ്മക്കൾ ഉണ്ടായാൽ ഭവനാവകാശിയാക്കപ്പെട്ടവൾ അവരുടെ സഹോദരന്മാരോടുകൂടെ ശരിയായി അവകാശം അനുഭവിക്കേണ്ടതാകുന്നു.

൨൰. പകുതി ലഭിച്ച ഒരുത്തനു അവകാശികളായ മക്കളില്ലെങ്കിൽ അവന്റെ സമ്പാദ്യങ്ങൾ എഴുതി വില്ക്കുന്നതിന്നു ഭാൎയ്യയുടെ സമ്മതം മാത്രം മതി.

൨൰൧. ഒന്നാം വിവാഹത്തിൽ മക്കളില്ലാതെയും രണ്ടാം വിവാഹത്തിൽ മക്കളുള്ളതായും വന്നാൽ അവർ തന്നെ പിതാവിന്റെ പൂൎണ്ണ അവകാശികൾ. രണ്ടാമത്തേതിലും ഇല്ലാതെ മൂന്നാമത്തേതി

ലൊ അതു കഴിച്ചൊ ഉണ്ടാകുന്നു എങ്കിൽ അവർ തന്നെ അവകാശികൾ.

൫൨. ഒരു പുരുഷന്നു ഒന്നൊ അതിലധികമൊ പ്രാവശ്യം വിവാഹത്തിന്നു ഹേതുവാകയും അവകളിലൊക്കയും സന്തതികളുണ്ടാകയും ചെയ്യുന്ന പക്ഷം എല്ലാ വിവാഹത്തിലെ മക്കളും പിതാവിന്റെ സ്വത്തുക്കൾക്കു ശരിയായ അവകാശികളാകുന്നു. എന്നാൽ ഈ രണ്ടു സംസ്ഥാനങ്ങളിൽ മിക്കവാറുമുള്ള നടപ്പിൻ പ്രകാരം ഒന്നാം വിവാഹ മക്കൾ പിതാവിന്റെ സമ്പാദ്യത്തിൽ ഒരംശം കൂടെ എടുത്തുവരുന്നുണ്ടു.

൫൩. ഒന്നാം വിവാഹത്തിൽ പുത്രന്മാരില്ലാ, പുത്രിമാരെയുള്ളു എങ്കിൽ അഞ്ചാമതു വകുപ്പിൽ വിവരിച്ചിരിക്കുന്ന പ്രകാരമുള്ള അംശത്തിന്നു മാത്രം അവർ അവകാശികളാകുന്നു.

൫൪. ഒന്നാം വിവാഹത്തിൽ മക്കളില്ലാതെയും രണ്ടിലും മൂന്നിലും അതു കഴിച്ചും മക്കളുള്ളതായും വന്നാൽ ഈവ വിവാഹങ്ങളിലെ മക്കൾ പിതാവിന്റെ ധനത്തിന്നും കടത്തിന്നും ശരിയായ അവകാശികളാകുന്നു.

൫൫. ഒന്നാം വിവാഹത്തിൽ പുത്രന്മാരും ശേഷമുള്ളതിൽ പുത്രിമാരും മാത്രം ഉണ്ടായാൽ പുത്രിമാർ അഞ്ചാമതു വകുപ്പിൽ വിവരിക്കപ്പെട്ടിരിക്കുന്ന പ്രകാരമുള്ള അംശത്തിന്നു മാത്രം അവരവകാശികളാകുന്നു.

൫൬. ഏതു വിവാഹത്തിലെ പുത്രന്മാരും പിതാവിന്റെ ഭവനാവകാശികളും പുത്രിമാർ സ്ത്രീധനാവകാശികളുമാകുന്നു.

൫൭. ഒരു പുരുഷന്നു ഒന്നാം വിവാഹത്തിൽ ഒരു പുത്രി മാത്രം ഉണ്ടായി ഉടൻ മാതാവു മരിച്ചുപോകുന്ന പക്ഷം തന്റെ ഇഷ്ട ഭാൎയ്യയു് ഏക പുത്രിയായിരിക്കുന്ന തന്റെ പുത്രിക്കു പുത്രന്മാരോടു തുല്യമായ അവകാശ വീതം കൊടുക്കേണമെന്നു പിതാവു മനസ്സാകുന്നു എങ്കിൽ ശേഷം വിവാഹത്തിലെ പുത്രന്മാരും പുത്രിമാരും പിതാവിന്റെ ഇഷ്ടത്തിന്നു തടസ്സപ്പെട്ടു കൂടാ.

൫൮. ഒന്നിൽ അപ്പുറവുമുള്ള വിവാഹങ്ങളിലെ സന്തതികളെല്ലാം സ്ത്രീകളായിരുന്നാൽ ഇവരിൽ പിതാവിന്നു ബോധിച്ച ഒരു പുത്രിയെ മാത്രം ഭവനാവകാശിയാക്കി തീൎത്തു ശേഷം പുത്രിമാരെ ന്യായാവകാശങ്ങളോടു കൂടെ പിരിച്ചു വിടുന്നതിന്നു പിതാവിന്നു അധികാരമുണ്ടു.

൯൯. മേൽ വകുപ്പിൻപ്രകാരം ഭവനാവകാശിയാക്കപ്പെട്ട സ്ത്രീ മക്കളില്ലാതെ മരിച്ചുപോയാൽ കെട്ടിച്ചയച്ചതിൽ ഒരു പുത്രിയെ തിരികെ ഭവനാവകാശിയായി എടുക്കുന്നതിനു പിതാവിനു അധികാരമുണ്ടു.

൱൦. പുരുഷന്റെ ഒന്നു മുതൽ മേല്പോട്ടുള്ള വിവാഹങ്ങളിൽ പുത്രിമാർ മാത്രം ഉണ്ടായിരിക്കയും തന്റെ ഭവനാവകാശിയായി ഒരുത്തിയെ പ്രത്യേകിച്ചു നിയമിക്കുന്നതിനിട വരാതെ പിതാവു മരിച്ചുപോകയും ചെയ്യുന്ന പക്ഷം എല്ലാ വിവാഹത്തിലെ പുത്രിമാരും പിതാവിന്റെ ഭവനാവകാശം ശരിയായി വീതിക്കേണ്ടതാകുന്നു. എന്നാൽ അവരവരുടെ മാതാക്കന്മാരുടെ സ്ത്രീധനം മുതലായ്തു അവരവരുടെ തന്നെയും ആകുന്നു.

൱൧. ഏതു വിവാഹത്തിലെ ഭാൎയ്യയും ക്രമമായ വിവാഹ കാലം കഴിയുന്നതിനു മുമ്പിൽ മരിച്ചുപോയാൽ സ്ത്രീധനം അവകാശികൾക്കു തിരികെ കൊടുക്കുന്നതിനു ന്യായമാകുന്നു.

൱൨. ഒരുവൻ ഭാൎയ്യയും സന്തതിയും കൂടാതെ മരിച്ചുപോകുന്നു എങ്കിൽ മരിച്ചവന്റെ അവകാശത്തിനു ജ്യേഷ്ഠാനുജന്മാരും അവരുടെ സന്തതികളും തന്നെ അവകാശികൾ, എന്നാൽ മരിച്ചവന്റെ മാതാവോ പിതാവോ ജീവനോടിരുന്നാൽ അവന്റെ സ്വത്തുക്കൾമേൽ അവൎക്കു തന്നെ കൎത്തവ്യം ആയ്തു ക്രമമായി പകുതി ചെയ്തുകൊടുക്കുന്നതിനും മരണപൎയ്യന്തം ഒഴിച്ചു വെക്കുന്നതിനും മാതാപിതാക്കൾക്കു ന്യായമുണ്ടു.

൱൩. പിതാവു ഏതൊരു വിവാഹത്തിലെ മക്കൾക്കും പകുതി സമയം തക്ക ന്യായത്തോടുകൂടെ ചെയ്യുന്ന ഏറക്കുറച്ചിൽ മക്കൾ അനുസരിക്കേണ്ടതാകുന്നു.

൱൪. ഒരു പുരുഷനു നാലുപുത്രന്മാരും നാലുപുത്രിമാരും ഉണ്ടാകയും അവരിൽ രണ്ടു പുത്രന്മാൎക്കു പുത്രസന്താനം ഉണ്ടായി പിതാക്കന്മാരു മരിക്കയും രണ്ടു പുത്രിമാരെ കെട്ടിച്ചയക്കയും രണ്ടു പേർ കന്യകമാരായിരിക്കയും ഒരു പുത്രന്റെ പൌത്രൻ മാത്രവും ഒരു പുത്രനും ജീവിച്ചിരിക്കയും അതു വരയും ഭാഗം ചെയ്യാതിരിക്കയും ചെയ്യാൽ ഭാഗം ചെയ്യുന്ന സമയം ഒരു പുത്രന്റെ പൌത്രനും ഒരു പുത്രനും ഒന്നുപോലെ അവകാശം ലഭിക്കുന്നതിനും വിവാഹം ചെയ്യപ്പെടാത്ത പുത്രിമാൎക്കു അഞ്ചാമതു വകുപ്പിൽ വിവരിക്കപ്പെട്ടിരിക്കുന്ന പ്രകാരമുള്ള അംശം കൊടുക്കുന്നതിനും ന്യായമാകുന്നു.

൱൫. ഒരുത്തന്റെ തറവാട്ടുവസ്തുക്കൾ നാലു തലമുറവരെയും പകുതി ചെയ്യാതെ ഇരിക്കയും തറവാട്ടുമക്കൾ വഴിയിൽ ഒരുത്തനു അധികവും ഒരുത്തനു കുറഞ്ഞതുമായ സന്തതികളും ഉള്ളതായും ചിലൎക്കു അവശേഷം ഇല്ലാതെയും വന്നാൽ പകുതി സമയം തറവാട്ടു പിതാവിന്റെ ആദ്യസന്തതികളുടെ എണ്ണപ്രകാരം മുതൽ ഭാഗം ചെയ്യാനുള്ളതാകുന്നു.

൱൬. ഒരു തകപ്പനു ഒന്നിൽ അധികം മക്കൾ ഉണ്ടായിരിക്കയും മക്കളിൽ ഒരാളിന്റെ പേരു വച്ചു വസ്തുക്കൾ തേടുകയും മറ്റും ചെയ്യാൽ ശേഷമുള്ള മക്കൾക്കും ആ തേട്ടത്തിന്മേൽ അവനോടു ഒപ്പമായ അവകാശമുണ്ടു. പകുതിക്കു പിൻപും വസ്തുക്കൾ അതാതു പേരിൽ പതിവെഴുതുന്നതിനു സംഗതി വരാത്തപക്ഷം പകുതികുറി തന്നെ അവന്റെ അവകാശത്തിന്റെ ആധാരമെന്നു ചട്ടപ്പെടുത്തിയിരിക്കുന്നു.

൱൭. പകുതിക്കു മുമ്പു അവകാശികൾ തമ്മിൽ പകുതിയിടപെട്ടു തൎക്കമുണ്ടായാൽ നല്ല കാൎയ്യസ്ഥന്മാരുടെയും ഇടവകപട്ടക്കാരുടെയും പഞ്ചായത്താലോ അതില്ലാത്ത പക്ഷം മേല്പട്ടക്കാരന്റെ കല്പനയാലൊ തീൎച്ചയുണ്ടാകേണ്ടതാകുന്നു. മേൽപ്രകാരം നിൎണ്ണയമുണ്ടാകാതെ സിവിൽ വ്യവഹാരം ആവശ്യപ്പെടുന്നുവെങ്കിൽ സിവിൽ വിധി ഉണ്ടാകുന്നതു വരെ ആ തറവാട്ടു വസ്തുക്കൾ ജാതിയജമാനന്റെ കല്പനപ്രകാരം സമ്മതനായ ഒരു മൂന്നാമന്റെ കൈവശാന്തിരം കൂടെ സൂക്ഷിക്കപ്പെടേണ്ടതാകുന്നു.

൱൮. പിതാവു ജീവനോടിരിക്കുമ്പോൾ പകുതി ലഭിച്ച മക്കൾ അവകാശി കൂടാതെ മരിച്ചുപോയാൽ ആ പകുതികൾ വീണ്ടും തകപ്പന്റെ അധികാരത്തിൻ കീഴ തന്നെ ആകുന്നു. തകപ്പൻ മരിച്ചു വല്യപ്പനൊ ചിറ്റപ്പനൊ ജീവനോടിരുന്നാൽ അവരിടെ അധികാരത്തിൽ തന്നെ ആകുന്നു. ആയ്തു അവർ മനസ്സാകുന്ന സമയം അവകാശികൾക്കു ക്രമമായി വീതിച്ചുകൊടുക്കുന്നതിനു അധികാരമുണ്ടു.

൱൯. പിതാവു ജീവനോടിരിക്കുമ്പോൾ പകുതിയിൽ ഉൾപ്പെട്ട തറവാട്ടു വസ്തുക്കൾ പിതാവിന്റെ സമ്മതം കൂടാതെ പകുതിക്കാൎക്കും വല്യപ്പനും, വല്യപ്പന്റെ സമ്മതം കൂടാതെ പിതാവിനും വിറ്റുകൂടാ എന്നു കല്പിക്കപ്പെട്ടിരിക്കുന്നു.

൱൰. പൂൎവ്വധനം കാരണതേട്ടവും സ്വന്തധനം ദേഹാദ്ധ്വാനതേട്ടവും ആകുന്നു. പൂൎവ്വധനത്തിന്മേൽ അതിന്റെ ഉത്ഭവം മുതലുള്ള പരമ്പ

ൾ അധികാരമുണ്ടാകുന്നതാകുന്നു. വസ്തുക്കൾ അവകാശികളായ മക്കൾക്കു ഭാഗം ചെയ്തു കൊടുക്കണമെന്ന പിതാവിനു തോന്നുന്ന സമയം പകുത്തു കൊടുക്കുന്നതല്ലാതെ മക്കൾ അപേക്ഷിക്കുന്ന സമയം പകുത്തു കൊടുക്കുന്ന പതിവില്ല

൨൫. ഒരു പിതാവിനു പുത്രിമാരു മാത്രം ഉണ്ടായിരിക്കയും അതിൽ ഒരുത്തിക്കൊ എല്ലാവൎക്കുമൊ തന്റെ ഭവനാവകാശം വീതിച്ചു കൊടുത്തു വിവാഹവും കഴിപ്പിച്ചു പാൎപ്പിക്കുന്ന പക്ഷം അതാതു വീതത്തിലെ വിതക്കാരതു തന്നെ അധികാരികളാകുന്നു. എന്നാൽ ഭവനാവകാശിയായിരിക്കുന്ന സ്ത്രീക്കു തന്റെ ഭൎത്താവിന്റെ സമ്മതം കൂടാതെ യാതൊന്നും വിറ്റുകളയുന്നതിനു അധികാരമില്ലാ. ഭൎത്താവുള്ളപ്പോൾ അവൻ തന്നെ സകലത്തിനും പ്രധാന കൎത്തവ്യൻ.

൨൬. അവകാശിയായ സ്ത്രീയെ വിവാഹം ചെയ്യുന്ന പുരുഷൻ വിവാഹ കൎമ്മംകൊണ്ടു സ്ത്രീക്കും അവൾക്കുള്ള സകല വസ്തുക്കൾക്കും കൎത്തവ്യനായി ഭവിക്കുന്നു. എങ്കിലും സന്തതികൂടാതെ സ്ത്രീ മരിച്ചുപോകയൊ സന്തതിയുണ്ടായി അവരും മരിച്ചുപോകയൊ പുരുഷൻ രണ്ടാമതും വിവാഹം ചെയ്വാൻ ഇടവരികയൊ ചെയ്യുന്ന പക്ഷം ആ തറവാട്ടിന്മേൽ അവനുള്ള സംബന്ധം കഴിഞ്ഞിരിക്കുന്നു അവന്റെ ദേഹണ്ഡ സ്ഥിതിക്കു തക്കവണ്ണം അല്പം എതെങ്കിലും മുതൽ കൂട്ടതലായൊ കറവായൊ കൊടുക്കുന്നതിനു ന്യായമുണ്ടു.

൨൭. ഒരു സ്ത്രീയുടെ തറവാട്ടു ധനത്തിനും കടത്തിനും ഉള്ള അവകാശ സംബന്ധം പുരുഷന്മാരുടെ ക്രമം വിവരിച്ചിരിക്കുന്ന പ്രകാരം ഏഴു തലമുറവരെ നില്ക്കുന്നതാകുന്നു.

൨൮. തന്റെ പിതാവിനു ഭവനാവകാശിയാകുന്ന സ്ത്രീ സന്തതിയില്ലായ്ക നിമിത്തം അവളുടെ സഹോദരികളുടെ പുത്രന്മാരിൽ ഒരുത്തനു അവകാശകറി കൊടുക്കുന്നുവെങ്കിൽ അവൻ അവളുടെ പൂൎണ്ണ അവകാശിയാകുന്നു. എന്നാൽ അവളുടെ ഭൎത്താവിന്റെ ഭവനാവകാശത്തിനു അവന്റെ സംബന്ധികൾ തന്നെ അവകാശികളാകുന്നു.

൨൯. അവകാശിയായ സ്ത്രീയുടെ ഭൎത്താവു സന്തതി കൂടാതെ മരിച്ചു സ്ത്രീ രണ്ടാമതും വിവാഹം ചെയ്യപ്പെടുന്നുവെങ്കിൽ രണ്ടാം ഭൎത്താവിനും അവളുടെ ഭവനത്തു മുമ്പിലത്തെ ഭൎത്താവിനെ പോലെയുള്ള അവകാശമുണ്ടു. എന്നാൽ ഒന്നാം ഭൎത്താവു തന്റെ ഗൃഹത്തിൽനിന്നും അ

വകാശപ്പെട്ടവനിട്ടുള്ളവനായിരുന്നാൽ അയ്യാ തിരികെ കൊടുപ്പാനും ന്യായമാകുന്നു.

൧൭. അവകാശിയായ സ്ത്രീക്കു ഒന്നാം വിവാഹത്തിൽ മക്കളുള്ളപ്പോൾ രണ്ടാമതൊ അതുകഴിച്ചൊ വിവാഹത്തിനു ഹേതുവാകുന്നുവെങ്കിൽ ആ വിവാഹക്കാൎക്കു ആ സ്ത്രീ ഭവനത്തു കൎത്തവ്യം ഉണ്ടാകുന്നതല്ലാ. എങ്കിലും സ്ത്രീയുടെ തറവാട്ടു ധനം വീതിക്കുന്ന സമയം അവളുടെ പിന്നത്തെ വിവാഹങ്ങളിലെ മക്കൾക്കും ക്രമമായ അംശം ചേരേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ അവരും അവകാശിയായ സ്ത്രീയുടെ സന്തതികളാകുന്നു. എന്നാൽ അവളുടെ ഒരൊ വിവാഹക്കാരുടെ ഭവനത്തുനിന്നും ചേരുന്നതായ അവകാശം സ്ത്രീയുടെ തറവാട്ടുമുതലോടു ചേൎക്കാതെ അവരവരുടെ മക്കൾക്കു തന്നേ ചേരേണ്ടതാകുന്നു.

൧൮ അവകാശിയായ സ്ത്രീയെ വിവാഹം ചെയ്യുന്ന ഭൎത്താവിനു സന്തതികൂടാതെ ഭാൎയ്യ മരിച്ചു അവൻ പുനൎവ്വിവാഹത്തെ ഇച്ഛിക്കുന്നുവെങ്കിൽ അവളുടെ ഭവനത്തിൽനിന്നും അവന്റെ അവകാശം അറ്റുപോകുന്നു. എന്നാൽ ഏകദേശം പാതിപ്രായത്തിനോളം അവരൊരുമിച്ചുകൂടെ ജീവിച്ചു ദേഹണ്ഡത്താലും മറ്റും ഭവനപരിപാലനം ചെയ്തു ധനവൎദ്ധനവുണ്ടാക്കുകയോ. അവൾ മുഖാന്തിരം സന്തതിയുണ്ടായിരിക്കയൊ ചെയ്താൽ അവകാശിയായ സ്ത്രീയുടെ മരണശേഷം ഇവൻ പുനൎവ്വിവാഹത്തെ ഇച്ഛിച്ചാലും ആ ഭവനത്തുനിന്നും അവന്റെ അവകാശം അറ്റുപോകുന്നതല്ലാ.

൧൯. അവകാശിയായ സ്ത്രീയെ വിവാഹം ചെയ്യുന്ന പുരുഷനു സന്തതികൂടാതെ ഇളമ്പ്രായത്തിൽ സ്ത്രീ മരിക്കയും അവൻ രണ്ടാം വിവാഹത്തെ ഇച്ഛിക്കാതെ പാൎക്കയും ചെയ്യുന്നു എങ്കിൽ അവന്റെ ഭാൎയ്യയുടെ സകല സമ്പാദ്യത്തിന്മേലും മരണപൎയ്യന്തം അവനവകാശമുണ്ടു. അവയിൽനിന്നുതന്നെ തന്റെ കാലംവരെ അവൻ ഉപജീവിക്കേണ്ടതുമാകുന്നു എങ്കിലും വസ്തുക്കൾ വിറ്റുകളയുന്നതിനു അവനു ന്യായമില്ലാ, എന്നാൽ വിധവയ്ക്കു നിശ്ചയിച്ചിരിക്കുന്നപ്രകാരം വിധവന്മാരനും ന്യായമുണ്ടു.

൨൦ അവകാശിയായ സ്ത്രീ സന്തതികൂടാതെ മരിക്കയും അടുത്ത അവകാശികൾ ഇല്ലാതെ വരികയും വസ്തുവിൽനിന്നും ഉണ്ടാകുന്ന അനുഭവംകൊണ്ടു ചിലവിനു മതിയാകാതെ വരികയും ചെയ്യുമ്പോഴും മക്കളുണ്ടായ ശേഷം സ്ത്രീ മരിച്ചു കുട്ടികളെ പുലൎത്തുന്നതിനു ദേഹ

ന്ധം മതിയാകാതെ ഇരിക്കുമ്പോഴും സംരക്ഷയ്ക്കായും മറ്റും വിധവ ക്കാരനു വസ്തു വില്ക്കുന്നതിനു ന്യായമുണ്ടു. എന്നാൽ മക്കൾക്കു പ്രാപ്തി വന്നാൽ അവരുടെ സമ്മതം വേണ്ടിയിരിക്കുന്നു.

൱൦. ഒരു പുരുഷൻ അവകാശിയായ ഒരു സ്ത്രീയെ വിവാഹം ചെയ്തു അവളുടെ ഭവനത്തു കുഞ്ഞുകുട്ടികളോടു അവകാശമനുഭവിച്ചു പാക്കുന്ന സമയം ഒന്നാമതു സ്ത്രീയും പിന്നെ സന്തതികളും മരിച്ചു അവൻ ഏകനായി പാത്തു പിന്നത്തേതിൽ അവനും മരിച്ചുപോയാൽ അവന്റെ ദേഹണ്ഡതേട്ടമായിട്ടും പിതാവിന്റെ ഭവനാവകാശമായിട്ടും സ്ത്രീയുടെ ഭവനത്തുനിന്നും അവനു ചേരുന്നയെന്ന മുതൽ അവന്റെ അവകാശികൾക്കും അവളുടെ ഭവനാവകാശം അവളുടെ അവകാശികൾക്കും കൊടുക്കേണ്ടതാകുന്നു. പുരുഷൻ രണ്ടാമതു ഒരു സ്ത്രീയെ വിവാഹം ചെയ്തു അവൾ പ്രസവിക്കുന്നതിനു മുൻപിൽ ഭർത്താവു മരിക്കയും അതിൽപിന്നെ തറവാവാട്ടു മുതൽ ഭാഗം ചെയ്കയും ചെയ്യുന്നതായിരുന്നാൽ സ്ത്രീ കൊണ്ടുവന്നിരിക്കുന്ന സ്ത്രീധനം നീക്കി ഭർത്താവിന്റെ സ്വത്തുക്കളിൽ പുത്രന്മാർക്കു ഉണ്ടാകുന്ന വീതത്തിൽ എട്ടിൽ ഒരംശം കൂടെ സ്ത്രീക്കു കൊടുപ്പാനുള്ളതാകുന്നു,

൱൧. അവകാശിയായ സ്ത്രീയെ വിവാഹം ചെയ്തുപാക്കുന്ന പുരുഷൻ തന്റെ ഭവനത്തുനിന്നും കൊണ്ടുവന്നിട്ടുള്ള വീതം താൻ ഇരിക്കുമ്പോൾ ചിലവഴിച്ചുപോയിയെങ്കിൽ അതിനീടായി സ്ത്രീയുടെ അവകാശത്തിൽനിന്നും എടുക്കപ്പെടുവാനുള്ളതല്ലാ. അവകാശിയായ സ്ത്രീയുടെ പുനർവിവാഹ ഭർത്താക്കന്മാർക്കു സ്ത്രീയുടെ ആദ്യവിവാഹത്തിൽ സന്തതിയുള്ളപക്ഷം സ്ത്രീയുടെമേൽ അല്ലാതെ അവളുടെ ഭവനത്തിൽ യാതൊരു അധികാരവുമില്ലാ.

൱൨. മാതാപിതാക്കന്മാരുടെ നേർ അവകാശികൾ അവരുടെ സന്തതികൾ ആകുന്നു. അവർ ഇല്ലാത്തപക്ഷം അവരുടെ സ്വത്തുക്കളുടെ അവകാശത്തിനും കുഡുംബത്തു സന്താന നിലയ്ക്കുമായി ജാതിമയ്യാദപ്രകാരം നിയമിക്കപ്പെടുന്നവർ സ്വത്തുക്കൾക്കു അവകാശികളും സന്താനവഴിക്കു മെത്തുകാരുമാകുന്നു. എന്നാൽ ഇവ ഉറയ്ക്കപ്പെടുന്നതു ഉടമ്പടിമേൽ ആകുന്നു. ഇതിനാൽ ഇവ നിയമങ്ങൾ ഭാര്യഭർത്താക്കന്മാരുടെ പിതാസംബന്ധവഴികളിൽ യാതൊരു പുത്രന്മാരെയോ പുത്രിമാരെങ്കിൽ അന്യന്മാരിൽനിന്നും അവക്കു പറഞ്ഞു ബോധിക്കപ്പെടുന്ന പുരുഷന്മാരെയോ ഉടമ്പടിപ്രകാരം നിയമിച്ചു സന്താനമില്ലാത്ത ഭവനത്തെ സന്താനവഴിയും അവകാ

ശപ്പഴിയും നിലനില്ക്കുന്നു. ഇതിനാൽ ഇവർ സന്താനവഴിക്കു ഒത്തുകാരരും അതുനിമിത്തം സ്വത്തുക്കൾക്കു അവകാശികളുമാകുന്നു. സകല ക്രിസ്ത്യാനികളും ഒത്തുമക്കൾ എന്നവേദവിധി ഉള്ളതിനാൽ സുറിയാനിക്കാർക്കും ഒത്തു അനുവദിക്കപ്പെട്ടിരിക്കുന്നു.

വ്യ൬. മാതാപിതാക്കൾക്കു തങ്ങളുടെ ഉയിൽപത്രമൊ മറ്റൊ പത്രികപ്രകാരം തങ്ങളുടെ സ്വത്തുക്കളിൽനിന്നു മനസ്സോടു നിയമിക്കപ്പെടുന്ന അംശം അവർക്കു മനസ്സുള്ള അന്യന്മാർക്കു കൊടുക്കുന്നതിനു അധികാരമുണ്ടു. എന്നാൽ കാരണോതേട്ടങ്ങളിൽനിന്നു അന്യൻ അവകാശപ്പെടുവാൻ പത്രികഎഴുതുന്നതിനു നേർ അവകാശികളുടെ സമ്മതം കൂടെ വേണ്ടിയിരിക്കുന്നു. പത്രിക പ്രാപിക്കുന്നവൻ അതിലുൾപ്പെട്ട സകലത്തിനും അവകാശിയും ഉത്തരവാദിയും ആകുന്നു.

വ്യ൭. ഒരുവൻ തന്റെ ഭാര്യയുടെ പ്രസവം മാറി എന്നു വിചാരിച്ചു തന്റെ വസ്തുക്കൾ മക്കൾക്കു പകുതിചെയ്തുകൊടുത്തതിൽ പിന്നെ അവൾ പ്രസവിച്ചു മക്കളുണ്ടായാൽ ആദ്യപകുതി അസ്ഥിരപ്പെടുത്തി വീണ്ടും പകുക്കുന്നതിനു അവർക്കു അധികാരമുണ്ടു. എങ്കിലും അതാതുപകുതിക്കാരർ പകുതിക്കുപിമ്പു ദേഹണ്ഡത്താൽ ഉണ്ടാക്കിയിരിക്കുന്നതെല്ലാം അവരവർക്കുള്ളതാകുന്നു എന്നാൽ രണ്ടാം പ്രാവശ്യം പകുക്കുന്നസമയം ഒരു പകുതിക്കാരനു വല്ല കാരണവശാൽ ഉണ്ടായിരിക്കുന്ന നഷ്ടത്തെക്കുറിച്ചു ചോദ്യത്തിനിടയുള്ളതുമല്ലാ.

വ്യ൮. ഒരുവൻ തന്റെ മക്കൾക്കു ന്യായമായി ഭാഗം ചെയ്തുകൊടുക്കയും അവർ ക്രമമായി അനുഭവിച്ചുവരികയും ചെയ്യുന്ന സമയം ഭാര്യ മരിച്ചു രണ്ടാമതും വിവാഹം ചെയ്തു മക്കളുണ്ടായാൽ അവർക്കായി ആദ്യപകുതി അസ്ഥിരപ്പെടുത്തിക്കൂടാ. എന്നാൽ താനും തന്റെ രണ്ടാം ഭാര്യയും കൂടെ ദേഹണ്ഡിച്ചുണ്ടാക്കുന്ന മുതലിനു മാത്രം ആ കുടിയിലെ മക്കൾ അവകാശികളാകുന്നു. എങ്കിലും തന്റെ സ്വത്തുക്കൾ വീതിച്ചു അനുഭവിച്ചുവരുന്ന മക്കൾ തങ്ങളുടെ വീതത്തിൽനിന്നും ചുരുങ്ങിയ അംശം വിട്ടുകൊടുക്കണമെന്നു ചോദിക്കുന്നതിനു പിതാവിനു അവകാശമുണ്ടു.

വ്യ൯. ഒരുവൻ വിവാഹം ചെയ്തു സന്തതിയുണ്ടായ ശേഷം ഭാര്യ മരിക്കയും ഭവനാവകാശിയായി പാർക്കുന്ന ഒരു വിധവയെ രണ്ടാമതും വിവാഹം ചെയ്കയും ചെയ്തു അവളിൽനിന്നും സന്തതിയുണ്ടായാൽ അവന്റെ ധനം ൫൨ാം വകുപ്പിൻപ്രകാരവും അവളുടെ ധനം ൬൩ാം വകുപ്പിൻപ്രകാരവും വീതിക്കേണ്ടതാകുന്നു.

൮൭. ഒരുവന്റെ തറവാട്ടുമുതൽ ഭാഗം ചെയ്യുന്ന സമയം ഒരവകാശി ദൂരദിക്കിൽ ആയിരുന്നാൽ വിവരം ആ അവകാശിയെയും തിയ്യപ്പെടുത്തേണ്ടതും അവന്റെ വീതം അവൻ നിയമിക്കപ്പെടുന്നവരുടെ കൈവശം ഏല്പിച്ചു നടത്തേണ്ടതുമാകുന്നു.

൮൮. പകുതി സമയം ഒരവകാശിയെ കാണ്മാനില്ലാതെയും മരിച്ചുപോയോ ജീവനോടിരിക്കുന്നോയെന്നു നിശ്ചയം വരാതെയും ഇരുന്നാൽ അവന്റെ വീതം പ്രത്യേകിച്ചു പൊതുവിൽ സൂക്ഷിക്കയും അവൻ തിരികെ വരുന്ന സമയം വീതം അവനെ ഏല്പിക്കയും അവൻ മരിച്ചുപോയതായി അറിവു കിട്ടുന്ന സമയം ആ വീതം അവകാശികൾ തമ്മിൽ ഭാഗം ചെയ്തു എടുക്കയും ചെയ്യേണ്ടതാകുന്നു.

൮൯. പകുതിസമയം ദൂരസ്ഥനായിരിക്കുന്ന ഒരവകാശിയെ കുറിച്ചു അവൻ ജീവനോടിരിക്കുന്നുവോ ഇല്ലയോയെന്നു യാതൊരു അറിവും കിട്ടാതെ ഇരിക്കുന്നുവെങ്കിൽ വസ്തുക്കൾ ശേഷം അവകാശികൾ വീതിച്ചു എടുക്കയും കാണാതെപോയവന്റെ ഭാഗം പൊതുവിൽ വച്ചു സൂക്ഷിക്കയും അവനെ കാണാതെപോയ കാലം മുതൽ ൧൨ സംവത്സരംവരെ ശേഷം അവകാശികൾ അവനു വേണ്ടി കാത്തിരിക്കയും പിന്നിട്ടു അവനു ചെല്ലുവാനുള്ള വീതം അവകാശികൾ വീതിച്ചു എടുക്കയും വേണം. അറുപതു സംവത്സരം കഴിഞ്ഞു അവൻ എങ്കിലും അവന്റെ സന്തതികൾ എങ്കിലും വരുന്നതായിരുന്നാൽ അവകാശികൾ അവരെ ഇന്നാരെന്നു തിരിച്ചറിഞ്ഞു അവരുടെ വീതം തിരികെ കൊടുപ്പാനുള്ളതുമാകുന്നു. അന്നുവരെയുമുള്ള അനുഭവം ചോദിക്കുന്നതിനു ന്യായവുമില്ലാ.

൯൦. ഒന്നാം വിവാഹത്തിൽ സന്തതിയുള്ള സ്ത്രീ രണ്ടാമതും അതു കഴിച്ചും വിവാഹം ചെയ്യപ്പെടുന്നുവെങ്കിൽ അതാതു സമയത്തെ ഭർത്താക്കന്മാരുടെ ഭവനത്തല്ലാതെ കഴിഞ്ഞ ഭർത്താവിന്റെ ഭവനത്തു അവൾക്കു അവകാശമില്ല.

൯൧. രണ്ടാമതു വിവാഹം കഴിക്കപ്പെടുന്ന സ്ത്രീക്കു രണ്ടാം വിവാഹത്തിൽ മക്കളുണ്ടാകാതെ ഭർത്താവു മരിക്കയും അവിടെനിന്നും പിരിഞ്ഞു കഴിഞ്ഞുപോയ ഭർത്താവിന്റെ ഭവനത്തു തിരിച്ചുചെന്നു പാർക്കുന്നതിനു അവൾ മനസ്സാകയും ചെയ്യുന്നപക്ഷം അവളുടെ ഒന്നാം വിവാഹത്തിലെ മക്കൾ അവളെ സ്വീകരിപ്പാനുള്ളതാകുന്നു. എന്നാൽ രണ്ടാം ഭർത്താവിന്റെ ഭവനത്തു തന്നെ പാർത്തു അവനുള്ള വസ്തുക്കളിൽനിന്നു ഉപജീവിക്കേണമെന്നു അവൾ ആഗ്രഹിക്കുന്നുവെ

ങ്കിൽ പ്രകാരവും അവന്റെ അവകാശികൾ സമ്മതിക്കേണ്ടതാകുന്നു.

൰൨. ഇളകാത്തമുതൽ അല്ലാതെ ഇളകുന്ന മുതൽ ഒരു സ്ത്രീക്കു സ്ത്രീധനമായി കൊടുക്കുന്നതിനു പ്രമാണം വേണ്ടപ്പെടുന്നില്ലാ ഇളകുന്ന മുതൽ സ്ത്രീധനം പറഞ്ഞുബോധിക്കുന്ന സമയം ഇടവക പട്ടക്കാരിൽ ഒരാളും സ്വജനങ്ങളിൽ മൎയ്യാദക്കാരായ നാലുപേരും സാക്ഷിക്കാരായി വേണ്ടപ്പെടുന്നു.

൰൩. ഒരു സഹോദരന്റെ അവകാശ വീതത്തിന്റെ നേർപാതിയോടു തുല്യമായ ഒരു വീതം ഒരു സഹോദരിക്കു സ്ത്രീധനാവകാശമുള്ളതു ക്രമമായി നടത്തുന്നതിനു മാതാപിതാക്കന്മാരും അവരില്ലാത്ത പക്ഷം സഹോദരന്മാരും ഉത്തരവാദികളാകുന്നു. സ്ത്രീധനം വിവാഹത്തിനു മുമ്പും പിമ്പും അതാതു കാലാവസ്ഥ പോലെ പല പ്രകാരമായി കൊടുക്കുന്നതു ഈ സംസ്ഥാനങ്ങളിൽ സാധാരണമായിരിക്കുന്നു എങ്കിലും വിവാഹ സമയം തന്നെ തീൎത്തുകൊടുക്കുന്നതു ന്യായമാകുന്നു.

൰൪. ഇരട്ട പ്രസവിച്ചുണ്ടാകുന്ന രണ്ടു ആൺ കുട്ടികളെ അവരുടെ സഹോദരന്മാരുടെ ഇടയിൽ രണ്ടെന്നു എണ്ണുകയും ശേഷം പേരോടു തുല്യമായ അവകാശം അവൎക്കു കൊടുക്കയും ചെയ്യേണ്ടതാകുന്നു.

൰൫. ജനനത്തിങ്കൽ കുരുടനോ, ചെകിടനോ, ഊമനോ അംഗഹീനനോ, ആയി ജനിച്ചവനും ഭ്രാന്തനോ മഹാ രോഗിയോ ആയി തീൎന്നവനും വിവാഹത്തിനു ഹേതുവാകുന്നില്ലാ എങ്കിലും വിവാഹം ചെയ്യപ്പെട്ടു സന്തതി ഉണ്ടാവാൻ ഇടവരുന്നുവെങ്കിൽ അവന്റെ വീതം അവന്റെ ഭാൎയ്യയുടെയൊ സന്തതികളുടെയൊ മുഖാന്തിരം ഏല്പിച്ചു കൊടുക്കേണ്ടതാകുന്നു. എന്നാൽ വിവാഹവും അതിൽനിന്നു സന്തതിയുമില്ലാ എങ്കിൽ മരണം വരെ ഉപജീവിക്കുന്നതിനു അവന്റെ അവകാശം ശേഷം പേർ പൊതുവിലൊ അവരിൽ ഒരുത്തനൊ അല്ലുന്നവരികിൽ അവകാശികൾ സമ്മതിക്കുന്ന അന്യനെയൊ ഏല്പിച്ചു അവനെ രക്ഷിക്കുന്നതിനു ന്യായമുണ്ടു. എന്നാൽ അവന്റെ മരണ ശേഷം ആ വീതം അവന്റെ അവകാശികൾക്കു ചേരേണ്ടതാകുന്നു.

൰൬. വിവാഹത്തിനു പിമ്പു ഭ്രാന്തു പിടിക്കയൊ മഹാ രോഗി ആകയൊ ചെയ്യുന്നവന്റെ അവകാശത്തിന്മേൽ ഭാൎയ്യ കൎത്തവ്യക്കാരി ആകുന്നു എങ്കിലും ന്യായരഹിതമായി വസ്തു കെടുമതി ചെയ്തു കൂടാ.

൯൭. ജനനത്തിങ്കൽ അംഗഹീനന്മാരായി ജനിച്ച വിവാഹത്തെ ഇച്ശിക്കുന്നുയെങ്കിൽ വിരോധപ്പെട്ടുകൂടാ. വിവാഹം ചെയ്യുന്നതിനു അവരെ നിബ്ബന്ധിപ്പാനും ന്യായമില്ലാ. ഇതുഭാഗവും അവരുടെ മനസ്സു പോലെ അനുവദിക്കേണ്ടതാകുന്നു.

൯൮. നപുംസകനെ കൊണ്ടു ഒരു പ്രകാരവും വിവാഹം ചെയ്യിച്ചുകൂടാ. എന്നാൽ വിവരമറിയാതെ വിവാഹത്തിനു സംഗതി വന്നാൽ ആ വിവാഹം പ്രമാണിക്കേണ്ടതുമല്ലാ ജാതി യജമാനന്റെ കല്പനയോടുകൂടെ ആ സ്ത്രീയെ മറെറാരു പുരുഷൻ വിവാഹം ചെയ്യുന്നതു ന്യായരഹിതവുമല്ലാ.

൯൯. ഭാൎയ്യയും മക്കളും ഉള്ളപ്പോൾ ഒരുത്തനു ഭ്രാന്താകയും അതിൽ പിന്നെ അപ്പന്റെ തറവാട്ടു മുതൽ ഭാഗം ചെയ്കയും ചെയ്യുന്നു എങ്കിൽ ഭാൎയ്യയെയോ മക്കളെയോ കൂട്ടി അവന്റെ വീതം പകുതി ചെയ്യേണ്ടതാകുന്നു.

൧൦൦. ഒന്നിൽ അധികം ഭാൎയ്യമാരെ കൈക്കൊണ്ടിരിക്കുന്ന ഒരജ്ഞാനി തന്റെ ഭാൎയ്യമാരോടുകൂടെ മാൎഗ്ഗം അനുസരിക്കുന്നുയെങ്കിൽ ആ നാലു സ്ത്രീകളിൽ ഒരാളിനെ മാത്രം ജാതി മൎയ്യാദപ്രകാരം വിവാഹം ചെയ്യേണ്ടതും ശേഷം സ്ത്രീകളെ അവൻ ഒഴിച്ചു കൊള്ളേണ്ടതുമാകുന്നു.

൧൦൧. അജ്ഞാനിയായ ഒരുത്തൻ അവന്റെ സന്തതികളോടുകൂടെ മാൎഗ്ഗം അനുസരിക്കുന്നുയെങ്കിൽ പിന്നീടു അവന്റെ സന്തതികളായി അവരെ സ്വീകരിക്കുന്നതിനു ന്യായമുണ്ടു. പിന്നെ ഉണ്ടാകുന്ന അവന്റെ സന്തതികളോടുകൂടെ ഇവരും പിന്നീടുള്ള അവന്റെ സ്വത്തുക്കൾക്കു അവകാശികളാകുന്നു. എന്നാൽ മാൎഗ്ഗം അനുസരിക്കാതെയുള്ള സന്തതികളെ മാൎഗ്ഗം അനുസരിച്ചുവന്ന സന്തതികളായി സ്വീകരിച്ചുകൂടാ അവന്റെ സ്വത്തുക്കളിന്മേൽ അവകാശവുമില്ലാ. ഇതു സകല ക്രിസ്ത്യാനികളുടെ ഇടയിലും ചട്ടവുമാകുന്നു.

൧൦൨. അജ്ഞാനിയായ ഒരുത്തൻ തന്റെ ഭാൎയ്യയോടു കൂടെ പാൎക്കുന്ന സമയം അവരിൽ ഒരാൾ മാൎഗ്ഗം അനുസരിക്കയും ഒരാൾ നിഷേധിക്കയും ചെയ്യുന്ന പക്ഷം മുമ്പിലത്തെ പോലെ ഭാൎയ്യഭൎത്താക്കന്മാരായി ഒന്നിച്ചു പാൎക്കുന്നതിനു ന്യായമില്ലാ. ഇതു ഏതു ക്രിസ്ത്യാനികൾക്കും ലംഘനമാകുന്നു.

൧൦൩. ക്രിസ്ത്യാനികളുടെ മൎയ്യാദ പ്രകാരം വിവാഹം പുരുഷ

നെയും സ്ത്രീയെയും തമ്മിൽ ഏക ശരീരമാക്കുന്നു. ഇതു ഹേതുവായിട്ടു പുരുഷൻ തന്റെ സ്ത്രീയെയും സ്ത്രീ തന്റെ പുരുഷനെയും ഉപേക്ഷിക്കുന്നതിനു ക്രിസ്ത്യാനി മാൎഗ്ഗം ഒരു പ്രകാരവും അനുവദിക്കുന്നില്ല. ഉപേക്ഷിക്കുന്നവർ തമ്മിൽ കുററം കാണിക്കുന്നവരും മാൎഗ്ഗലംഘനക്കാരരുമാകുന്നു എന്നു കല്പിക്കപ്പെട്ടിരിക്കുന്നു. എന്നാൽ പുരുഷനൊ സ്ത്രീയൊ തമ്മിൽ തമ്മിൽ ഉപേക്ഷിക്കപ്പെട്ടു പുറപ്പെട്ടു പൊയ്ക്കളയുന്ന പക്ഷം തിരക്കം ചെയ്തു കാണ്മാനില്ലാതെ വന്നാൽ അങ്ങിനെ കാണ്മാനില്ലാതെ വന്ന കാലം മുതൽ ഏഴു വൎഷം കഴിയുമ്പോൾ ജാതി യജമാനസ്ഥാനത്തെ കല്പനപ്രകാരം രണ്ടാമതു വിവാഹത്തിനു അനുവദിക്കപ്പെടുന്നു.



തിരുവിതാംകൂർ സദർ കോട്ടിൽനിന്നും
സുറിയാനിക്കാരുടെ അവകാശക്രമത്തിനെ കുറിച്ചു
മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളോടു
ചോദിച്ചിട്ടുള്ള ചോദ്യങ്ങളും അതുകളുടെ ഉത്തരങ്ങളും
താഴെ പറയുന്നു.

---

പ്രഥമ ചോദ്യം. ഒരു പുരുഷനു ആണ്മക്കളും പെണ്മക്കളും കെട്ടിയവളും ഉണ്ടായിരിക്കുമ്പോൾ അവൻ മരിച്ചുപോയാൽ അവന്റെ സ്വത്തിനു ഇതിൽ ആൎക്കെല്ലാം ഏതേതു പ്രകാരം അവകാശമാകുന്നു?

ഉത്തരം. ഒരു പുരുഷൻ തന്റെ ഭാൎയ്യയും പുത്രന്മാരും പുത്രിമാരും ഇരിക്കുമ്പോൾ പുത്രിമാരെ കെട്ടിച്ചുകൊടുക്കാതെയും മുതൽ ഭാഗം ചെയ്യാതെയും മരിച്ചാൽ ഭാഗം ചെയ്യുന്ന സമയം പുത്രന്മാൎക്കും മാതാവിനും ഒന്നുപോലെ ഭാഗിക്കയും അവരുടെ ഒരു വീതത്തിൽ പാതിപാതി വീതം പുത്രിമാൎക്കു സ്ത്രീധനങ്ങളായി ചെല്ലുവാൻ തക്കവണ്ണം കൊടുത്തു അവരെ കെട്ടിച്ചയക്കയും ചെയ്യേണ്ടതാകുന്നു.

൨. ചോ. ഒരു പുരുഷനു നാലു ആണ്മക്കളും നാലു പെണ്മക്കളും ഉണ്ടായിരുന്നതിൽ ഒന്നാമത്തെ മകനും അവന്റെ പുത്രനും പൌത്രനും മരിച്ചു പൌത്രന്റെ മകൻ ഉണ്ടു. രണ്ടാമത്തെ മകനും അവന്റെ പുത്രനും മരിച്ചു പൌത്രൻ ഇരിക്കുന്നു. മൂന്നാമത്തെ മകൻ മരിച്ചു അവന്റെ മകൻ ഉണ്ടു. നാലാമത്തെ മകനും ഉണ്ടു. നാലു പെണ്മക്കളിൽ രണ്ടു പേരെ കെട്ടി കൊടുത്തുപോയി. കെട്ടി കൊടുക്കാത്തതിൽ രണ്ടു പെണ്മക്കളും ഉണ്ടു. മേല്പറഞ്ഞ പുരുഷൻ രണ്ടാമത ഒരുത്തിയെ കെട്ടിയാറെ അവൾ പ്രസവിച്ചില്ലാ അവൾ ഉണ്ടു. ഇങ്ങിനെ ഇരിക്കുമ്പോൾ ആ പുരുഷൻ മരിച്ചുപോയാൽ അവന്റെ സംബന്ധികളായ ഇവർ എല്ലാവൎക്കും അവന്റെ വസ്തുവിനു അവകാശം ഉണ്ടോ? ഉണ്ടെങ്കിൽ ഏതേതു പ്രകാരമാകുന്നു?

ഉ. ഒരു പുരുഷനു നാലു പുത്രന്മാരും നാലു പുത്രിമാരും ഉ

ണ്ടായിരുന്നിട്ടു ഒന്നാമത്തവന്റെ പൌത്രന്റെ പുത്രനും രണ്ടാമത്തവന്റെ പൌത്രനും മൂന്നാമത്തവന്റെ പുത്രനും നാലാമത്തെ പുത്രനും മാത്രം ജീവിച്ചിരിക്കയും രണ്ടുപെൺമക്കളെ കെട്ടികൊടുത്തു രണ്ടുപെരെ കെട്ടികൊടുക്കാതെയും പുരുഷൻ രണ്ടാമതും ഒരുത്തിയെ കെട്ടി പ്രസവിക്കാതെ ജീവിച്ചിരിക്കയും അതുവരെയും തന്റെ മുതൽ ഭാഗം ചെയ്തുകൊടുക്കാതെ ഇരിക്കയും ചെയ്തിരിക്കുമ്പോൾ പുരുഷൻ മരിച്ചുപൊയാൽ ഭാഗം ചെയ്യുന്ന സമയം ജീവനോടിരിക്കുന്ന പുത്രനും മരിച്ചുപോയ മൂന്നുപുത്രന്മാരുടെ സന്തതികൾക്കും ഒന്നുപൊലെയും പുരുഷന്റെ രണ്ടാംഭാര്യ കൊണ്ടുവന്നിരിക്കുന്ന സ്ത്രീധനം നീക്കി പുത്രന്മാരുടെ ഒരു വീതത്തിൽ എട്ടിൽ ഒരു അംശം അവൾക്കും ഭാഗിക്കയും പുത്രന്മാരുടെ ഒരു വീതത്തിൽ പാതിപാതിപോലെ സ്ത്രീധനമായി ചെല്ലുവാൻതക്കവണ്ണം കൊടുത്ത പെൺമക്കളെ കെട്ടിച്ചയക്കയും ചെയ്യേണ്ടതാകുന്നു.

൬. ചോ. പകുതി ചെയ്യാത്ത ജ്യേഷ്ഠാനുജന്മാരും സഹോദരികളും തള്ളയും ഉണ്ടു. തള്ളയ്ക്കു സ്ത്രീധനം കിട്ടിയ മുതലും ജ്യേഷ്ഠാനുജന്മാരുടെ അപ്പന്റെയും അപ്പൂപ്പന്റെയും സമ്പാദ്യമായിട്ടുള്ള മുതലും ഉടപിറന്നവന്മാരുടെയും ഉടപിറന്നവളുടെയും തനതു സമ്പാദ്യമായിട്ടുള്ള മുതലും ഉണ്ടു. ഇതിനെല്ലാം ഇരിക്കുമ്പോൾ ഇവർക്കു തമ്മിൽ ഭാഗം ഉണ്ടായാൽ ഒരു എല്ലാ മുതലും ഭാഗത്തിൽ ഉൾപ്പെടുമൊ? വീതിക്കുന്നതും ഏതു പ്രകാരത്തിൽ ആകുന്നു?

ഉ. സുറിയാനിക്കാരുടെ മര്യാദ പതിനാല വയസ്സിനകം പെൺപൈതങ്ങളെ കെട്ടികൊടുക്കുന്നതിനാൽ അവരുടെ തനതു സമ്പാദ്യം ഭർത്താക്കന്മാരുടെ സമ്പാദ്യത്തോടു ഒന്നിച്ചിരിക്കുന്നതല്ലാതെ സഹോദരന്മാരുടെയും സഹോദരിമാരുടെയും സമ്പാദ്യം ഒരു ഭവനത്തതന്നെ കാണപ്പെടുന്നതിന്ന ഇടയില്ല. വല്ലഹേതുവാലും ഈ പ്രകാരം ഇടയാകയും ഭാഗം ചെയ്യാതിരിക്കയും ചെയ്താൽ സഹോദരിമാരുടെ തനതു സമ്പാദ്യവും തള്ളയുടെ സ്ത്രീധനവും നീക്കി ശേഷമുള്ള മുതൽ മുഴുവനും ഭാഗത്തിൽ ചേർത്ത സഹോദരന്മാർക്കും അമ്മയുടെ സ്ത്രീധനം കൂട്ടി അവൾക്കും ഒന്നുപോലെ ഭാഗിക്കയും സഹോദരിമാരുടെ തനതു സമ്പാദ്യം അവർക്കുതന്നെ ഇരിക്കയും ചെയ്യേണ്ടുന്നതാകുന്നു.

൭. ചോ. രണ്ടു ജ്യേഷ്ഠാനുജന്മാര പെണ്ണു കെട്ടി ഒന്നിച്ചു പാർത്തു വരുമ്പോൾ ഒരുത്തനു മക്കൾ ഇല്ലാതെ അവൻ കഴിഞ്ഞുപോയി

എന്നാൽ അവന്റെ കെട്ടിയവൾക്കും അവളുടെ കെട്ടിയവനും കൂടെ അവകാശപ്പെട്ടിരിക്കുന്ന മുതലിൽ വീതം ചെല്ലുമോ ചിലവിനു വേണ്ടുന്നതു മാത്രമെ കൊടുക്കുമോ എങ്ങിനെ ആകുന്നു ?

ഉ. വിവാഹം ചെയ്തശേഷം ഭാഗം ചെയ്യാതെ സഹോദരന്മാര ഒന്നിച്ചുപാൎത്തുവരുംപോൾ ഒരുത്തൻ മക്കളില്ലാതെ കഴിഞ്ഞുപോയാൽ മരിച്ചവന്റെ കെട്ടിയവൾ ചെറുപ്പംകൊണ്ടു, വീണ്ടും കെട്ടിച്ചുകൊടുക്കപ്പെടുന്നു എങ്കിൽ അവളുടെ സ്ത്രീധനവും ചെറുപ്പം എങ്കിലും ആ ഭവനം വിട്ടുപോകുന്നില്ലെങ്കിൽ വേണ്ടചിലവും ഭാഗം ചെയ്യുന്ന സമയം ഭൎത്താവിന്റെ വീതത്തിൽ എട്ടിൽ ഒരു അംശവും അവളുടെ സ്ത്രീധനവും അവൾക്കു കൊടുക്കേണ്ടതാകുന്നു.

൩. ചോ. മരിച്ചുപോയവന്റെ കെട്ടിയവൾ രണ്ടാമതു കെട്ടുന്നതിന്ന ഹേതുവില്ലാതെ വയസ്സു അതിക്രമിച്ചിരിക്കയോ അല്ലെങ്കിൽ രണ്ടാമതു കെട്ടുന്നതിനു തക്ക വയസ്സുള്ളവളായിരിക്കയോ ചെയ്താൽ അവകാശമോ ചിലവിനോ കൊടുക്കുന്നതിൽ വല്ല ഭേദം ഉണ്ടോ ?

ഉ. ഭൎത്താവിന്റെ മരണേ ശേഷം രണ്ടാമതും കെട്ടുന്നതിന്ന ഹേതുവില്ലാതെയും ഭവനം വിട്ടുപോകാതെയും ഇരുന്നാൽ മേൽ പറഞ്ഞപ്രകാരം ചിലവിനും മുതൽ ഭാഗം ചെയ്യുന്നതിനോ അവളെ രണ്ടാമതു കെട്ടുന്നതിനോ പിരിഞ്ഞുപോകുന്നതിനോ എപ്പോൾ എങ്കിലും ഹേതുവായാൽ ഭൎത്താവിന്റെ മുതലിൽ എട്ടിൽ ഒരംശവും സ്ത്രീധനവും അപ്പോൾ കൊടുക്കേണ്ടതുമാകുന്നു.

൪. ചോ. ജേഷ്ഠാനുജന്മാർ പകുത്തു പിരിഞ്ഞു വെവ്വേറെ പാൎത്തു വരുമ്പോൾ അതിൽ ഒരുത്തൻ മക്കളില്ലാതെ കഴിഞ്ഞുപോകയും അവനു കെട്ടിയവളും ഒരു സഹോദരനും ഉണ്ടായിരിക്കയും ചെയ്താൽ മരിച്ചുപോയവന്റെ മുതലിന്ന അവരിൽ ആൎക്കു അവകാശം ?

ഉ. ജേഷ്ഠാനുജന്മാരു പകുതി ചെയ്തു വെവ്വേറെ പാൎത്തു വരുമ്പോൾ അതിൽ ഒരുത്തൻ മക്കളില്ലാതെ കഴിഞ്ഞുപോകയും അവനു ഭാൎയ്യയും ഒരു സഹോദരനുമുണ്ടായിരിക്കയും ചെയ്താൽ ഭൎത്താവിന്റെ കാൺ സമ്പത്തു മാത്രമെ ഉള്ളുവെങ്കിൽ അതിൽ എട്ടിൽ ഒരു അംശവും അവളുടെ സ്ത്രീധനവും കെട്ടിയവൾക്കു ഇരിക്കേണ്ടതു. ഭൎത്താവിന്റെയും അവളുടെയും തനതു തേട്ടമായിരുന്നാൽ ഭൎത്താവിന്റെ സഹോദരനു കൊടുക്കുന്നതുപോലെ ഒരു വീതം അവൾക്കും കൊടുക്കേണ്ടതുമാകുന്നു

൭. ചോ. ഒരുത്തൻ സഹോദരനും മക്കളും ഇല്ലാതെ കെട്ടിയവളും തകപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളും ഉണ്ടായിരുന്നാൽ അവൻ മരിച്ചു പോയ്തിന്റെ ശേഷം മുതലിനു ആൎക്ക അവകാശം?

ഉ. ഒരുത്തനു സഹോദരനും മക്കളുമില്ലാതെ കെട്ടിയവളും അപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളും ഉണ്ടായിരുന്നാൽ അവൻ മരിച്ചു പോയ്തിന്റെ ശേഷം അവന്റെ സമ്പാദ്യം മേൽ പറഞ്ഞ ആറാമത്തെ സംഗതിയിലെ ന്യായംപോലെ ഒക്കെയും അപ്പന്റെ രണ്ടാം കെട്ടിലെ മക്കൾക്കും കെട്ടിയവൾക്കും ചെല്ലേണ്ടതാകുന്നു.

൮. ചോ. ഒരുത്തനു സഹോദരനും മക്കളും ഇല്ലാതെ സഹോദരികളും തകപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളും ഉണ്ടായിരിക്കുമ്പോൾ അവൻ മരിച്ചു പോയാൽ ആ മുതലിനു ഇവരിൽ ആൎക്ക അവകാശം?

ഉ. ഒരുത്തൻ സഹോദരനും മക്കളുമില്ലാതെ സഹോദരികളും അപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളുമുണ്ടായിരിക്കുമ്പോൾ മരിച്ചുപോയാൽ ആറാമത്തെ സംഗതിയിൽ പറയപ്പെട്ടിരിക്കുന്ന ന്യായംപോലെ സമ്പാദ്യം മുഴുവനും അപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കൾക്ക ചെല്ലേണ്ടതാകുന്നു.

൯. ചോ. മരിച്ചു പോയവനു സഹോദരരും സഹോദരികളും ഇല്ലാതെയിരുന്നാൽ അവന്റെ മുതൽ തകപ്പന്റെ രണ്ടാമത്തെ കെട്ടിലുണ്ടായ ആണ്മക്കൾക്കും പെണ്മക്കൾക്കും ചെല്ലുമോ എങ്ങിനെ ആകുന്നു?

ഉ. മരിച്ചുപോയവനു സഹോദരരും സഹോദരികളും ഇല്ലാതെ ഇരുന്നാൽ അവന്റെ മുതൽ മേൽ പറഞ്ഞ പ്രകാരം തന്നെ അപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കൾക്ക ചെല്ലേണ്ടതാകുന്നു.

൰. ചോ. മക്കളും കെട്ടിയവളും ഇല്ലാതെ മരിച്ചുപോയ ഒരുത്തന്റെ സഹോദരരും അപ്പനും അമ്മയും ഉണ്ടായിരുന്നാൽ അവന്റെ മുതൽ അവൎക്ക എല്ലാവൎക്കും അവകാശം ചെല്ലുമൊ, ചെല്ലുമെങ്കിൽ വീതം എങ്ങിനെ?

ഉ. മക്കളും കെട്ടിയവളും ഇല്ലാതെ മരിച്ചുപോയ ഒരുത്തന്റെ സഹോദരരും അപ്പനും അമ്മയും ഉണ്ടായിരുന്നാൽ അവന്റെ മുതൽ അപ്പനമ്മമാരുടെ മരണം വരെയും അവൎക്ക ചേരേണ്ടതാകുന്നു.

൰൧. ചോ. ഒരുത്തനു സഹോദരികളും തകപ്പനും തള്ളയും ഉണ്ടായിരിക്കയൊ സഹോദരികൾ പോലും ഇല്ലാതെ തകപ്പനും ത

ള്ളയും തകപ്പന്റെ രണ്ടാമത്തെ കെട്ടിയവളിൽ ഉണ്ടായ ആണ്മക്കളും ഉണ്ടായിരിക്കയൊ ചെയ്താൽ അവൎക്ക എല്ലാവൎക്കും അവകാശം ചെല്ലുമൊ ചെല്ലുമെങ്കിൽ വീതം എങ്ങിനെ?

ഉ. ഒരുത്തന്റെ മാതാപിതാക്കന്മാരും സഹോദരികളും ഉണ്ടായിക്കുമ്പോൾ അവന്റെ മുതൽ മാതാപിതാക്കന്മാൎക്ക ചെല്ലുവാനുള്ളതും സഹോദരികൾ പോലും ഇല്ലാതെ തകപ്പനും തള്ളയും തകപ്പന്റെ രണ്ടാമത്തെ കെട്ടിയവളിൽ ഉണ്ടായ ആൺമക്കളും ഉണ്ടായിരിക്കുമ്പോൾ അവന്റെ മുതൽ അപ്പന്റെ മരണംവരെയും അപ്പനു ചെല്ലുന്നതുമാകുന്നു.

൰൨. ചോ. മരിച്ചു പോയവനു കെട്ടിയവളും മക്കളും ജ്യേഷ്ഠാനുജന്മാരും കൂടപിറന്ന സ്ത്രീകളും തകപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളും അപ്പനും അമ്മയും ഇല്ലാതെ അപ്പുപ്പനും അമ്മൂമ്മയും അപ്പന്റെ ജ്യേഷ്ഠാനുജന്മാരും അവരുടെ മക്കളും ഉണ്ടായിരുന്നാൽ മരിച്ചുപോയവന്റെ മുതലിനു അവകാശം ആൎക്ക എല്ലാം ചെല്ലും വീതം എങ്ങിനെ?

ഉ. മരിച്ചു പോയവനു കെട്ടിയവളും മക്കളും ജ്യേഷ്ഠാനുജന്മാരും കൂടപിറന്ന സ്ത്രീകളും അപ്പന്റെ രണ്ടാമത്തെ കെട്ടിലെ മക്കളും അപ്പനും അമ്മയും ഇല്ലാതെ അപ്പുപ്പനും അമ്മൂമ്മയും അപ്പന്റെ ജ്യേഷ്ഠാനുജന്മാരും അവരുടെ മക്കളും ഉണ്ടായിരുന്നാൽ മരിച്ചുപോയവന്റെ മുതൽ അപ്പുപ്പനും അമ്മൂമ്മക്കും ചെല്ലേണ്ടതാകുന്നു.

൰൩. ചോ. മരിച്ചുപോയവനു മേല്പറഞ്ഞ ആളുകൾ ആരും ഇല്ലാതെ അപ്പുപ്പന്റെ അപ്പനും അമ്മൂമ്മയുടെ അമ്മയും അപ്പുപ്പന്റെ ജ്യേഷ്ഠാനുജന്മാരും അപ്പന്റെ കൂടപ്പിറന്ന സ്ത്രീകളും അമ്മയുടെ കൂടപ്പിറന്ന സ്ത്രീ പുരുഷന്മാരും ഉണ്ടായിരുന്നാൽ മരിച്ചുപോയവന്റെ മുതലിനു ഇവരിൽ ആൎക്ക എല്ലാം അവകാശം ഏതു വീതപ്രകാരം?

ഉ. മരിച്ചുപോയവനു മേൽ പറഞ്ഞവര ആരുമില്ലാതെ അപ്പുപ്പന്റെ അപ്പനും അമ്മൂമ്മയുടെ അമ്മയും അപ്പുപ്പന്റെ ജ്യേഷ്ഠാനുജന്മാരും അപ്പന്റെ കൂടപിറന്ന സ്ത്രീകളും ഉണ്ടായിരുന്നാൽ മരിച്ചുപോയവന്റെ മുതൽ വല്യപ്പുപ്പനും വല്യഅമ്മൂമ്മക്കും ചെല്ലേണ്ടതാകുന്നു.

൰൪. ചോ. മൂന്നുപേരു ജ്യേഷ്ഠാനുജന്മാരുണ്ടായിരുന്നതിൽ ഒരുത്തൻ മരിച്ചു അവന്റെ മക്കളും ശേഷം രണ്ടുപേരും ഉള്ളപ്പോൾ ആ രണ്ടു പേരിൽ ഒരുത്തൻ മക്കളില്ലാതെ മരിച്ചു പോയാൽ അവന്റെ മുതലിനു ആൎക്കെല്ലാം ഏതു വീതപ്രകാരം അവകാശം.

ഉ. മൂന്നു പേര ജ്യേഷ്ഠാനുജന്മാരുണ്ടായിരുന്നതിൽ ഒരുത്തൻ മരിച്ചു അവന്റെ മക്കളും ശേഷം രണ്ടു പേരും ഉള്ളപ്പോൾ ആ രണ്ടു പേരിൽ ഒരുത്തൻ മക്കളില്ലാതെ മരിച്ചുപോയാൽ അവന്റെ മുതൽ മക്കളുണ്ടായ ശേഷം മരിച്ചവന്റെ മക്കൾക്കും ജീവനോടിരിക്കുന്നവനും ഒന്നുപോലെ അവകാശമാകുന്നു.

൭൮. ചോ. തകപ്പൻ മുതലായ മെല്പൊട്ടുള്ള പരമ്പക്കും പുത്രൻ മുതലായ കീഴ്പ്പൊട്ടുള്ള പരമ്പക്കും എത്ര ദൂരംവരെ അവകാശം ചെല്ലും?

ഉ. അപ്പൻ മുതലായി മെല്പോട്ടുള്ള പരമ്പക്കും പുത്രൻ മുതലായി കീഴ്പ്പോട്ടുള്ള പരമ്പക്കും ഏഴെഴ തലമുറവരെ അവകാശ സംബന്ധമുണ്ടു.

൭൯. ചോ. ൟ ചോദ്യങ്ങളിൽ പറഞ്ഞിരിക്കുന്ന സംബന്ധികളിൽ ഒരുത്തൻ ഇരിക്കുമ്പോൾ മറ്റൊരുത്തനു അവകാശം വരാതെയും അവൻ മരിച്ചതിന്റെ ശേഷം അവകാശം വരുന്നതായും ഉള്ള വിഷയത്തിൽ ആരാരു മരിച്ചതിന്റെ ശേഷം ആരാൎക്കു അവകാശം വരുമെന്നും ക്രമം ഏതു വിധത്തിൽ ആകുന്നു?

ഉ. മേൽ വിവരിക്കപ്പെട്ടിരിക്കുന്ന സംബന്ധികൾ എല്ലാവരും ജീവനോടിരിക്കുമ്പോൾ ഒരു പുരുഷൻ മരിച്ചുപോയാൽ അവന്റെ മുതൽ ഒന്നാമതു മക്കൾക്കും മക്കളില്ലാത്ത വിഷയത്തിൽ മാതാപിതാക്കന്മാൎക്കും അവർ ഇല്ലാതെ വന്നാൽ സഹോദരന്മാൎക്കും അവരു കഴിഞ്ഞാൽ സഹോദരിമാൎക്കും പിന്നെ അപ്പപ്പനും അമ്മമ്മക്കും അവരും ഇല്ലാതെ വന്നാൽ അപ്പന്റെ ജ്യേഷ്ഠാനുജന്മാൎക്കും അവരു കഴിഞ്ഞാൽ അപ്പന്റെ സഹോദരിമാൎക്കും അവരുടെ ശേഷം അപ്പപ്പന്റെ ജ്യേഷ്ഠാനുജന്മാൎക്കും മേൽ പറഞ്ഞവരാരും ഇല്ലാതെയിരിക്കുന്ന വിഷയത്തിൽ അപ്പപ്പന്റെ സഹോദരിമാൎക്കും ഒതുങ്ങുവാൻ ന്യായം ൟ സംബന്ധികളിൽ അടുത്തവൻ ഇരിക്കെ മററവന ന്യായമില്ല.

൮൦. ചോ. സ്ത്രീധന വിഷയത്തെ കുറിച്ചു ഒരു പെണ്ണിനെ കെട്ടികൊടുക്കുന്ന സമയത്തും അതിൽ പിന്നെയും അവളുടെ കയ്യിലൊ കെട്ടിയവന്റെ കയ്യിലൊ അവൾക്കായിട്ടും അവളുടെ സന്തതിക്കായിട്ടും അവളുടെ അപ്പനൊ അമ്മയൊ കൂടപിറന്നവരൊ മററു വെറെ ബന്ധുക്കളൊ കൊടുക്കുന്ന മുതലിനെ അവൾ സ്വമേധയായിട്ടു ചിലവു ചെയ്യാമൊ?

ഉ. ഒരു സ്ത്രീക്കു പിതാമാതൃസംബന്ധ വഴികളായി സ്ത്രീധനമൊ ദാനമൊ ആയി പരസ്യത്തിൽ കിട്ടുന്ന മുതൽ തന്റെ ഭൎത്താവ ജീ

വരുന്നാടിരിക്കയും ഭാഗം കൊണ്ടൊ മറ്റൊ അതിന്മെൽ പൂൎണ്ണ അധി കാരം അവൾക്കു ഉണ്ടാകാതെ ഇരിക്കയും ചെയ്തിരിക്കുന്ന സമയം അ വളുടെ മനസ്സുപൊലെ ആ വക ചിലവഴിച്ചു കൂടാ.

൧൮. ചോ. അവളുടെ മനസ്സു കൂടാതെ ആ മുതലിനെ അവളു ടെ കെട്ടിയവനൊ മക്കളൊ ആരെങ്കിലും ചിലവു ചെയ്യാമൊ?

ഉ. അവളുടെ മനസ്സു കൂടാതെ ആ മുതലിനെ ഭൎത്താവു മുതലാ യി യാതൊരുത്തനും ചിലവു ചെയ്തു കൂടാ.

൧൯. ചോ. അതിൽ ഇളകാത്ത മുതൽ ഉണ്ടായിരുന്നാൽ മക്കളു ടെയും കെട്ടിയവന്റെയും സമ്മതംകൂടാതെ അവൾ എഴുതി വില്ക്കാമൊ?

ഉ. ഒരു സ്ത്രീയുടെ സ്ത്രീധനം വകയിൽ ഇളകാത്ത മുതൽ ഉണ്ടാ യിരുന്നാൽ മക്കളുടെയും കെട്ടിയവന്റെയും സമ്മതം കൂടാതെ ഒരു പ്ര കാരത്തിലും എഴുതി വില്ക്കാവുന്നതുമല്ല.

൨൦. ചോ. അവൾക്കു ആണും പെണ്ണും മക്കൾ ഉണ്ടായിരുന്നാൽ ആ രണ്ടു വകക്കാൎക്കും ആ മുതലിനു അവകാശം ഉണ്ടൊ?

ഉ. അവൾക്കു പുത്രന്മാരും പുത്രിമാരും ഉണ്ടായിരുന്നാലും പുത്ര ന്മാരുള്ളപ്പൊൾ ആ മുതലിനു പുത്രിമാൎക്കു അവകാശം വരുന്നതല്ല

൨൧. ചോ. സ്ത്രീധനക്കാരി പെൺ മക്കൾക്കു മാത്രം അവകാശ മായിരുന്നാൽ സ്ത്രീധനക്കാരി ഇരിക്കുമ്പൊൾ തന്നെ പെൺ മക്കൾ മരിച്ചു അവരുടെ പെൺ മക്കളും ആൺ മക്കളും സ്ത്രീധനക്കാരിയുടെ ആൺ മക്കളും ഉള്ള സമയം സ്ത്രീധനക്കാരി മരിച്ചാൽ ആ മുതലിനു അവകാശം അവരിൽ ആൎക്കാകുന്നു?

ഉ. ഒരു സ്ത്രീക്കു പെൺ മക്കൾ മാത്രം അവകാശികളായി തീൎന്നു അവരിൽനിന്നു പുത്രന്മാരും പുത്രിമാരും ഉണ്ടായിട്ടു പെൺ മക്കൾ മരിക്കയും പെൺമക്കളുടെ അവകാശം കരാറ ചെയ്തു പിൻപ സ്ത്രീ ക്കു ആൺ മക്കൾ ഉണ്ടാകയും പിന്നീടു സ്ത്രീ മരിക്കയും ചെയ്താൽ മുതൽ സ്ത്രീയുടെ ആൺ മക്കൾക്കും പെൺമക്കൾക്കും ഒന്നു പൊ ലെ വീതിക്കേണ്ടതാകുന്നു.

## രണ്ടു വകക്കും സാധാരണമായ ചോദ്യം

൨൨. ചോ. വസ്തു ഉടമക്കാരൻ അതിനെ വിലയായിട്ടു എഴുതി കൊടുക്കുമ്പൊൾ ശേഷക്കാരുടെ സമ്മതം വെണമൊ?

ഉ. വസ്തു ഉടമക്കാരൻ തന്റെ വസ്തുവിന്മെൽ പൂൎണ്ണ അധികാ

രി ആയിരിക്കയും തന്റെ ആൺമക്കളോ പെൺമക്കളോ ആയ നേർ അവകാശികൾ ഇല്ലാതെ ഇരിക്കയും, ചെയ്തിരിക്കുമ്പോൾ തന്റെ വസ്തു അന്യനു എഴുതി വില്ക്കയൊ മറ്റൊ ചെയ്യുന്നതിനു മറ്റു യാതൊരുത്തരുടെ സമ്മതവും വേണ്ടപ്പെട്ടിരിക്കുന്നില്ല.

൨൩. ചോ. പുത്രസന്തതി ഇല്ലാതെ പെണ്മക്കളും പകുത്ത പിരിഞ്ഞ ജ്യേഷ്ഠാനുജന്മാരും ഉണ്ടായിരുന്നാൽ ഇവരിൽ ആരുടെ എങ്കിലും സമ്മതം വേണമോ?

ഉ. വസ്തു ഉടമക്കാരനു പുത്ര സന്തതി ഇല്ലാതെ പുത്രിമാരൊ പകുത്ത പിരിഞ്ഞ ജ്യേഷ്ഠാനുജന്മാരൊ ഉണ്ടായിരുന്നാൽ തന്റെ വസ്തു അന്യനു വില്ക്കുന്നതിനു പുത്രിമാരുടെ സമ്മതം മാത്രം കൂടെ വേണ്ടിയിരിക്കുന്നു.

൨൪. ചോ. ഈ ജാതിയിൽ ദെത്തെടുക്കുന്ന മര്യാദ ഉണ്ടൊ ഉണ്ടായിരുന്നാൽ ഏതു പ്രകാരം?

ഉ. സുറിയാനിക്കാരുടെ ഇടയിൽ ദെത്ത മര്യാദയുണ്ട് ആയതു ഒരു പുരുഷനും തന്റെ ഭാൎയ്യയും ജീവിച്ചിരുന്ന അവൎക്കു പുത്രസന്തതിയില്ലാതെ ഒരു പുത്രിയൊ പുത്രിമാരൊ മാത്രം ശേഷിച്ചാൽ അവരു മനസ്സാകുന്ന ഏതു ഭവനത്തിൽനിന്നും തങ്ങളുടെ പുത്രിമാൎക്കു നിശ്ചയിക്കപ്പെടുന്ന ആൺ പൈതങ്ങളെയൊ പുത്രി പോലും ഇല്ലാതെ വന്നാൽ പിതാസംബന്ധ വഴികളിലുള്ള ഏതൊരു ആൺ പൈതലിനെയൊ ദെത്തായി എടുക്കുന്നതു ന്യായമാകുന്നു.

൨൫. ചോ. ദെത്തെടുത്തതിൽ പിന്നെ സ്വന്തെ മക്കൾ ഉണ്ടായാൽ ആ രണ്ടു വക മക്കൾക്കും തമ്മിൽ അവകാശ ക്രമം എങ്ങിനെ?

ഉ. ദെത്ത എടുത്തതിൽ പിന്നെ സ്വന്തെ മക്കളുണ്ടായാൽ ആ രണ്ടു വക മക്കൾക്കും അവകാശം ഒന്നു പോലെ ചെല്ലേണ്ടതാകുന്നു.

൨൬. ചോ. ആദ്യം ഒരുത്തിയെ കെട്ടി അവളിൽ സന്തതി ഉണ്ടാകാതെയിരുന്നാൽ അവളുടെ സമ്മതത്തോടു കൂടിയൊ കൂടാതെയൊ രണ്ടാമത ഒരു പെണ്ണിനെ കെട്ടാമൊ?

ഉ. ഒരു പുരുഷന്റെ ഒന്നാമത്തെ ഭാൎയ്യ ജീവനോടിരിക്കുമ്പോൾ യാതൊരു കാരണ വശാലും അവളുടെ സമ്മതത്തോടു കൂടയൊ കൂടാതെയൊ മറ്റൊരു സ്ത്രീയെ കൂടെ വിവാഹം ചെയ്യുന്നതിനു അവനും അപ്രകാരം തന്നെ മറ്റൊരു പുരുഷനാൽ വിവാഹം ചെയ്യപ്പെടുന്നതിനു അവൾക്കും ന്യായമുള്ളതല്ലാ.

൩൭. ചോ. ഇവരുടെ മര്യാദയ്ക്കു ഉയിൽപത്രം പ്രമാണമാകുമൊ? അതു ഇന്ന സമയത്തെ എഴുതാവു എന്നു വിവസ്ഥയുണ്ടൊ?

ഉ. സുറിയാനിക്കാരുടെ മര്യാദയ്ക്കു ഉയിൽ പത്രം പ്രമാണവും ഒരാൾ വാർദ്ധക്യം കൊണ്ടൊ രോഗംകൊണ്ടൊ സൽബുദ്ധി ക്ഷയിക്കുന്നതിനു മുമ്പെ അതു എഴുതേണ്ടതുമാകുന്നു.

൩൮. ചോ. നേരെ മുതൽ അവകാശികൾ ഉള്ളപ്പോൾ അവർക്കു ഒരു വിവസ്ഥ ചെയ്യാതെ അന്ന്യഥാൽ ഉള്ളവനു വസ്തു അവകാശപ്പെടുത്തി ഉയിൽപത്രം എഴുതി കൊടുക്കാമൊ? ഉയിൽ പത്രത്തിൽ എന്തെല്ലാം വചനങ്ങൾ അടങ്ങുകയും ഏതു ക്രമം അനുസരിച്ചുണ്ടാകയും ചെയ്താൽ അതു പ്രമാണമായി വരും?

ഉ. ഉയിൽ പത്രം എഴുതുന്ന ആൾ കാരണ സമ്പത്തായിട്ടു ലഭിക്കപ്പെട്ടിരിക്കുന്ന മുതൽ അവകാശികൾക്കല്ലാതെ അന്ന്യഥാൽ ഉള്ളവർക്കു കൊടുക്കപ്പെട്ടു കൂടാ സ്വന്ത ദെഹാദ്ധ്വാനത്താലും തേട്ടത്താലും ഉള്ള മുതലുകൾ അവനു ബോധിച്ചവർക്കു ഉയിൽപത്രത്തിൽ എഴുതാം ഉയിൽപത്രം എഴുതുന്നതു തന്റെ ഇടവകക്കുള്ള പട്ടക്കാരനും കൊള്ളാവുന്നവരും കൂടി ഇരിക്കെ എഴുതേണ്ടതും അവർ അതിൽ സാക്ഷിക്കാരായി ഇരിക്കേണ്ടതും അവർ മുഖാന്തിരം ജാതി കർത്തവ്യന്റെ അടുക്കൽ അയച്ചു അടയാളം വപ്പിച്ചു വരുത്തേണ്ടിയതുമാകുന്നു.

൩൯. ചോ. പുത്ര സന്തതിയും പിതൃസന്തതിയും ഭ്രാതൃസന്തതിയും പിതൃപിതാ മഹാതിഭ്രാതൃ സന്തതിയും മാതൃ സഹോദര സന്തതിയും സഹോദരി സന്തതിയും ഇല്ലാതെ ഒരുത്തൻ മരിച്ചുപോയാൽ അവന്റെ മുതൽ ആർക്കു ചെല്ലും?

ഉ. ഇരുപത്തുനാലാം സംഗതിയിൽ വിവരിച്ചിരിക്കുന്ന മര്യാദപ്രകാരം നടന്നുവരുന്നതിനാൽ ഒരു പുരുഷന്റെ മുതലിനു അവകാശികളില്ലാതെ വരുന്നതു ദുർല്ലഭമാകുന്നു ഷം നിയമപ്രകാരം ദത്തു വയ്ക്കുന്നതിനു ഇട കൂടാതെയും അവകാശികൾ ഇല്ലാതെയും വരുന്ന വിഷയത്തിൽ പുരുഷന്റെ മുതൽ തന്റെ ഇടവക പള്ളിക്കു ചേരേണ്ടതായി കാണപ്പെടുന്നു.

൪൦. ചോ. ഒരു സ്ത്രീയെ കല്യാണം കഴിക്കുന്നതിനു മുമ്പിൽ എങ്കിലും കല്യാണം കഴിഞ്ഞു ഭർത്താവിനോടുകൂടെ പാർക്കുന്ന സമയം എങ്കിലും കെട്ടിയവൻ മരിച്ചു അവളെ രണ്ടാമതു ആരും കെട്ടാതെ പാർക്കുമ്പോൾ എങ്കിലും ആ സ്ത്രീയുടെ സ്വാർജ്ജിതമായുള്ള മുതലിനെ കുറിച്ചുള്ള അവകാശം ആ സ്ത്രീക്കു സ്ത്രീധനം കിട്ടിയ മുതലിനെ സംബന്ധിച്ചുള്ള അ

പകാശം പോലെ തന്നെയൊ വല്ല്യതും ഭേദം ഉണ്ടെങ്കിൽ അതിന്റെ ക്രമം എങ്ങിനെയാകുന്നു ?

ഉ. ഒരു സ്ത്രീ കല്യാണം കഴിക്കുന്നതിനു മുമ്പിൽ അവളുടെ ഭവന അവകാശത്തിൽനിന്നൊ തനതായിട്ടൊ കല്യാണം കഴിച്ചു ഭർത്താവിനോടുകൂടെ പാൎത്തുവരുന്ന സമയം ഭർത്താവ കഴിഞ്ഞു വിധവയായി പാൎത്തിരിക്കുമ്പോൾ ഭർത്താവിന്റെ അവകാശത്തിൽനിന്നൊ അവൾക്കു ചേരപ്പെടുന്ന മുതൽ അവളുടെ സ്ത്രീധന അവകാശം പോലെ തന്നെ ഉള്ളതാകുന്നു.



